# THE CHURCH WEEKLY

ചർച്ചുവീക്കിലി — ഒററപ്രതി 13 നഃ പൈസ

വാല്യം XI | 1957 ഏപ്രിൽ 28 ഞായർ | ലക്കം 16


Editorial

# ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം

## ഒരു പുതിയ സമീപനത്തിന്റെ ആവശ്യകത

മനുഷ്യന്റെ മനസ്സ് മനുഷ്യവർഗ്ഗത്തിന്റെ അനുഭവങ്ങളനുസരിച്ച് മാറിക്കൊണ്ടിരിയ്ക്കുന്ന ഒന്നാണ്. ജീവിതമൂല്യങ്ങളെക്കുറിച്ചുള്ള മനുഷ്യന്റെ അഭിപ്രായങ്ങൾക്ക് രൂപം കൊടുക്കുന്നത് വ്യക്തിപരമായും സാമൂഹ്യമായുമുള്ള മനുഷ്യന്റെ അനുഭവപരമ്പരയാണെന്ന് പറയാം. കഴിഞ്ഞ അരശതാബ്ദകാലത്തെ മനുഷ്യവർഗ്ഗചരിത്രം ലോകമെങ്ങുമുള്ള മാനവവർഗ്ഗത്തിന്റെ ചിന്താസരണികളിൽ വിപ്ളവാത്മകമായ പരിവർത്തനങ്ങളാണ് വരുത്തിവെച്ചിട്ടുള്ളത്.

മതാധിഷ്ഠിതമായ ജീവിതത്തിന്റെ സാധുതയെത്തന്നെ ചോദ്യം ചെയ്യുവാൻ കാരണമാക്കുന്ന ഒരു ചരിത്രപശ്ചാത്തലത്തിലാണ് ഇന്നത്തെ സർവ്വകലാശാലാ വിദ്യാർത്ഥികളും അഭ്യസ്തവിദ്യരായ യുവജനങ്ങളും ജനിച്ചു വളർന്നിട്ടുള്ളത്. അവരുടെ മനസ്സിന് പ്രത്യേകമായി തോന്നുന്ന പ്രശ്നങ്ങൾ, ഒന്നാം ലോകമഹായുദ്ധത്തിന് മുൻപ് ജനിച്ചുവളർന്നിട്ടുള്ളവർക്ക് പ്രശ്നങ്ങളല്ലായിരിയ്ക്കും. അതുകൊണ്ട് അവർക്കാവശ്യമായ ബുദ്ധിപരമായ നേതൃത്വം നൽകുന്നതിന് പ്രായമുള്ളവർ ഏറെക്കുറെ അപ്രാപ്തന്മാരായിട്ടാണ് കണ്ടുവരുന്നത്.

യാഥാസ്ഥിതികരീതിയിലുള്ള മതോപദേശങ്ങളും ചിന്താസമ്പ്രദായങ്ങളും ഇന്നത്തെ യുവജനങ്ങൾക്ക് അപ്രസക്തവും അരോചകവുമായി തോന്നുന്നതിന്റെ കാരണവും ഇതുതന്നെയാണ്. അഭ്യസ്തവിദ്യരായ യുവജനങ്ങളുടെ ചിന്താരീതിയ്ക്കനുരൂപമായ സമീപനത്തോടുകൂടിയ ഒരു പ്രത്യേകപ്രസ്ഥാനത്തിന്നല്ലാതെ ഈ പ്രശ്നത്തെ സജീവമായി അഭിമുഖീകരിക്കുവാൻ സാദ്ധ്യമല്ലാത്തതുകൊണ്ടാണ്, സിറിയൻ വിദ്യാർത്ഥിസംഘത്തെപ്പോലെയുള്ള സ്ഥാപനങ്ങൾ നമ്മുടെ നാട്ടിലും, സ്റ്റുഡൻറ് വാളണ്ടിയർ മൂവ്മെൻറ്, സ്റ്റുഡൻറ് ക്രിസ്ത്യൻ മൂവ്മെൻറ് മുതലായ പ്രസ്ഥാനങ്ങൾ പാശ്ചാത്യരാജ്യങ്ങളിലും ഈ ശതാബ്ദത്തിന്റെ ആദിമദശകങ്ങളിൽ ഉടലെടുത്തിട്ടുള്ളത്.

ഓർത്തഡോക്സ് ക്രിസ്തീയവിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ 49—ാം വാർഷികം തൃശ്ശൂർവെച്ചുകൂടുന്ന ഈ അവസരത്തിൽ സമാഗതമായിരിയ്ക്കുന്ന കനകജൂബിലിയുടെ പശ്ചാത്തലത്തിൽ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ മൗലിക ലക്ഷ്യങ്ങളെക്കുറിച്ചുള്ള ഒരു പുനഃപരിശോധന നടത്തേണ്ടുന്നത് അത്യാവശ്യമായിട്ടാണിരിയ്ക്കുന്നത്.

അഭ്യസ്തവിദ്യരുടെ ചിന്താഗതിയെക്കുറിച്ചുള്ള ഒരു ഗവേഷണത്തിന്റെ അടിസ്ഥാനത്തിൽ മാത്രമേ ലക്ഷ്യങ്ങളെ ശോധന ചെയ്യുന്നതിനും ആവശ്യമെന്നു കാണുന്നപക്ഷം പുതിയ ലക്ഷ്യങ്ങളെ വിഭാവനം ചെയ്യുന്നതിനും സാദ്ധ്യമാകൂ.

സഭയുടെ ആരാധനകളിലും കൂദാശകളിലും അഭ്യസ്തവിദ്യർ വേണ്ടത്ര പങ്കെടുക്കുന്നില്ല; ജീവിതചര്യയെക്കുറിച്ചും സദാചാരനിയമങ്ങളെക്കുറിച്ചും ഉള്ള സഭാശിക്ഷണത്തിന്നവർ കീഴ്പ്പെടുന്നില്ല. നിഷേധാത്മകവും സൃഷ്ടിപരേതരവുമായ ആധുനിക രാഷ്ട്രീയചിന്താഗതികളിൽ ക്രിസ്തീയ യുവജനങ്ങൾ ആകൃഷ്ടരായിപ്പോകുന്നു, എന്നിങ്ങനെയുള്ളവയാണ് പ്രശ്നത്തിന്റെ ബാഹ്യലക്ഷണങ്ങളായി നാം കാണുന്നത്. എന്നാൽ രോഗമറിഞ്ഞ് ചികിത്സിയ്ക്കുവാൻ നാം ആഗ്രഹിക്കുന്നപക്ഷം, ഈ ബാഹ്യലക്ഷണങ്ങളേക്കാൾ ആഗാധമായ ചില ആന്തരിക സംഗതികളെക്കുറിച്ചു നമുക്ക് അറിവു ലഭിയ്ക്കേണ്ടിയിരിക്കുന്നു.

അതിനായി ഒരു ചോദ്യപരമ്പരയുണ്ടാക്കി നൂറുകണക്കിന് യുവജനങ്ങളുടെ ഉത്തരങ്ങൾ സമ്പാദിയ്ക്കുകയെന്നതാണ് പ്രശ്നപരിഹാരത്തിന്റെ ആദ്യപടിയായി ഞങ്ങൾക്ക് തോന്നുന്നത്. മൂന്ന് വിഭാഗങ്ങളിലുള്ള ചോദ്യങ്ങളെയാണ് നാം ഉന്നയിയ്ക്കേണ്ടത്.

ഒന്നാമത് വിശ്വാസപരമായ കാര്യങ്ങളെക്കുറിച്ച് ഓർത്തഡോക്സ് യുവജനങ്ങളുടെ ഇന്നത്തെ നിലപാടെന്താണെന്ന് നാം അറിയണം. ഉദാഹരണമായി, "ക്രിസ്തുവിൽക്കൂടെ മാത്രമേ ഒരു മനുഷ്യന് രക്ഷിയ്ക്കപ്പെടുവാൻ സാദ്ധ്യമാകയുള്ളു—തെറ്റോ ശരിയോ?" "കൂദാശകളിൽക്കൂടെ മാത്രമേ ദൈവകൃപ അനുഭവിപ്പാൻ സാദ്ധ്യമാകൂ—തെറ്റോ ശരിയോ" എന്നിങ്ങനെയുള്ള കുറെ ചോദ്യങ്ങളും "നിങ്ങളുടെ ജീവിത

**രണ്ടു സ്നേഹിതന്മാർ**

## അദ്ധ്യായം 13

# എന്താണു പോംവഴി?

(എം. കുര്യൻ)

സിൽവാനസിന്റെ മുഖത്തു് അസാധാരണമായ ഒരു ഗൗരവം നിഴൽചൂടി. ഉത്തമനായ ആ സ്നേഹിതൻ ലൂക്കോസിന്റെ സംഭവവിവരണം ശ്രദ്ധിച്ചുകൊണ്ടിരിക്കുകയാണു്. ഹിക്കാനസ് അവലംബിച്ചുകൊണ്ടിരിക്കുന്ന സംഹാരക്രിയകളും ചുരുൾ നശിപ്പിക്കുന്നതിനുള്ള പ്രതിജ്ഞയും ശൗലിനെ തിരികെ യരുശലേമിലേക്കു പിടിച്ചുകൊണ്ടുപോകാൻ തയാറാക്കീട്ടുള്ള പദ്ധതിയുമെല്ലാം അദ്ദേഹം നിശ്ശബ്ദനായിരുന്നു കേട്ടു. അവസാനം സിൽവാനസ് പറഞ്ഞു: 'ഗവർണ്ണർ ഇന്നു് എന്നോടു സംസാരിക്കുകയുണ്ടായി. ഹേരോദാവിനെ പിണക്കാതെ, ആ മനുഷ്യന്റെ സൗഹൃദം പുലത്തുന്നതിനു് അദ്ദേഹത്തിനു് ആജ്ഞ ലഭിച്ചിട്ടുണ്ടത്രെ. അതുകൊണ്ടു്, ഹിർക്കാനസിനെ കഴിയുംവിധമെല്ലാം സഹായിക്കാൻ ഗവർണ്ണർ തയാറാകാതിരിക്കില്ല.'

ലൂക്കോസ് വിഷണ്ണനായി. 'ആ നിലയ്ക്കു് ഞാൻ ചുരുൾ സ്വീകരിച്ചതു് തെററായിരിക്കുമോ?' സന്നദ്രീമിന്റെ പരിപാടികൾ പരാജയപ്പെടുത്താൻ ശ്രമിക്കുന്നതിൽ കുഴപ്പമില്ലായിരിക്കാം. എന്നാൽ റോമാ ഗവർണ്ണറുടെ നിയമങ്ങളോ ഉത്തരവുകളോ ലംഘിക്കാൻ തുണ നിൽക്കുക മറെറാരു കാര്യമാണു്. അതിന്റെ ഫലം ഗുരുതരമായിരിക്കും.

സിൽവാനസ് തലകുലുക്കി: 'ലൂക്കോസേ! നീ തെറെറാന്നും ചെയ്തില്ല. ഒരു പരിപാടിയുടെ ഭാഗം മാത്രമാണതു്.'

'എന്തു പരിപാടി?' ലൂക്കോസിനു് ജിജ്ഞാസ വർദ്ധിച്ചു—ഏതെങ്കിലും ഒരു പരിപാടി അതോടനുബന്ധിച്ചുകാണുമെന്നു വിശ്വസിക്കാൻ ആ യുവാവിനു പ്രയാസം തോന്നി.

മറുപടി പറയുന്നതിനു പകരം ശതാധിപൻ എഴുന്നേററു് വാതായനത്തിനു സമീപം പോയി വെളിയിലേക്കു നോക്കിനിന്നു. ദമസ്കോസ്നഗരം, അതാ, മുമ്പിൽ പടന്നുകിടക്കുന്ന കാഴ്ച അവിടെനിന്നാൽ വ്യക്തമായി കാണാം. ഏതാനും നിമിഷങ്ങൾ ആ നിലയിൽ കഴിച്ച ശേഷം ആ മാന്യ വയോധികൻ ലൂക്കോസിന്റെ നേക്കു തിരിഞ്ഞു: 'ലൂക്കോസേ! നീ ശൗലിനെ വെറുക്കുന്നുണ്ടു്, ഇല്ലേ?'

അസുഖം സ്ഫുരിക്കുന്ന സ്വരത്തിൽ ലൂക്കോസ് മറുപടി പറഞ്ഞു: 'എന്തുകൊണ്ടു പാടില്ലാ? ആ മനുഷ്യൻ സ്തേഫാനോസിന്റെ കൊലയ്ക്കു് ഉത്തരവാദിയാണു്. അയാൾ യേശുവിന്റെ അനുയായികളെ തേടിപ്പിടിച്ചു് നിഷ്ഠൂരമായി പീഡിപ്പിച്ചു. എന്റെ അനുഭവത്തിൽ, മത്സ്യസംഘത്തിലെ അംഗങ്ങൾ ഉത്തമന്മാരും സമാധാനപ്രേമികളുമാണു്.'

സിൽവാനസിന്റെ സ്വരം പരുഷമായി: 'ലൂക്കോസേ! സംസ്ഥാനത്തിന്റെ ആജ്ഞകൾ ശിരസാ വഹിച്ചു് വധകൃത്യം നടത്തുന്ന മനുഷ്യൻ ഒരു കൊലപാതകിയല്ല. ആണോ? ചക്രവത്തിയുടെ പേരിൽ സിസ്തോസ്, കൊല ചെയ്യുന്നതിനുള്ള വിധി പ്രഖ്യാപിക്കുന്നതു് കേട്ടില്ലേ?'

'സ്നേഹിതാ! സ്തേഫാനോസിനെ കൊലചെയ്യാൻ നിങ്ങളോടാവശ്യപ്പെട്ടിരുന്നെങ്കിൽ നിങ്ങളതു ചെയ്യുമായിരുന്നുവോ?'

'തീർച്ച'യായും. ഒരു ഭടന്റെ കടമ ആജ്ഞകൾ അനുസരിക്കുകയാണു്.!

'പക്ഷേ, അതുകൊണ്ടു്, നിരപരാധികളെ കൊലചെയ്യുന്നതു് നീതിയുംന്യായവുമാണെന്നുവരുന്നില്ല.'

സിൽവാനസ് തന്റെ കൈ യുവാവിന്റെ തോളത്തു് വച്ചിട്ടു് ശാന്തസ്വരത്തിൽ പറഞ്ഞു: 'ലൂക്കോസേ! ഈ ലോകത്തിൽ അനീതിയും അഴിമതിയും ധാരാളം കാണാം. മനുഷ്യരെ തെററും ശരിയും മനസ്സിലാക്കിച്ചു് അവരെ നേർവഴിയിൽ നടത്തിക്കുന്നതിനു്, ഒരു പക്ഷേ, നീ ഒരു ഉപാധിയായിത്തീരുകയില്ലെന്നു് ആരറിഞ്ഞു? ശൗൽ തെററുകാരനാണെന്നാണു് നിന്റെ വിചാരം. നീ വിചാരിക്കുന്നതിനേക്കാൾ ശരിയാണു് ശൗലിന്റെ നിലപാടെന്നു വരുന്നപക്ഷം, യേശുവിന്റെ പ്രബോധനങ്ങളടങ്ങിയ ചുരുളിനോളം തന്നെ പ്രധാനമാണു് ശൗൽ എന്നു് സിദ്ധിക്കുന്നപക്ഷം, സന്നദ്രീം സംഘത്തിന്റെ കൈയിൽനിന്നു് മരണശിക്ഷ ഏൽക്കാൻ വിടാതെ ആ മനുഷ്യനെ മോചിപ്പിക്കാൻ നീ തയാറാകുമോ?'

'അക്കാര്യങ്ങൾ എനിക്കു വിശ്വാസമാവുന്നപക്ഷം, ഞാൻ അങ്ങനെയൊരു സഹായത്തിനു മടിക്കില്ല' യുവാവു് ഞൊടിയിടയിൽ മറുപടി നൽകി.

---

തെപ്പററി ദൈവത്തിന്നെന്തെങ്കിലും ഉദ്ദേശമുണ്ടോ? ഉണ്ടെങ്കിൽ എന്തു്?" "സഭയിൽ ആചാര്യതപദവിയിലേയ്ക്കു് ദൈവം നിങ്ങളെ വിളിയ്ക്കുന്നതായി നിങ്ങൾക്കു് തോന്നുന്നുണ്ടോ? നിങ്ങൾ പുരോഹിതപട്ടമേററു സഭയെ സേവിയ്ക്കുന്നതിനു് നിങ്ങൾക്കു് വിരോധമുണ്ടോ? ഉണ്ടെങ്കിൽ എന്തുകൊണ്ടു്?" എന്നിങ്ങനെയുള്ള വ്യക്തിജീവിതസംബന്ധമായ കുറെ ചോദ്യങ്ങളും ഉന്നയിച്ചു്, കാപട്യമില്ലാത്ത സമാധാനം കുറെ ചെറുപ്പക്കാരിൽ നിന്നും സമ്പാദിയ്ക്കാമെങ്കിൽ അവരുടെ ചിന്താഗതിയെപ്പററി വളരെയൊക്കെ മനസ്സിലാക്കുന്നതിനു് നമുക്കു് സാധിക്കും.

ഇപ്രകാരം തന്നെ സദാചാരപരമായ കാര്യങ്ങളെ (ധൂമപാനം, മദ്യപാനം, കൈക്കൂലി, പരീക്ഷയിൽ കോപ്പിയടിയ്ക്കുക മുതലായ പ്രശ്നങ്ങൾ)ക്കുറിച്ചുള്ള കുറെ ചോദ്യങ്ങളും നാം വിഭാവനം ചെയ്യേണ്ടിയിരിയ്ക്കുന്നു.

മൂന്നാമതായി ഇന്നത്തെ സാമൂഹ്യസാമ്പത്തിക വ്യവസ്ഥിതിയെക്കുറിച്ചുള്ള കുറെ ചോദ്യങ്ങളും ഉണ്ടാകണം.

ഇങ്ങനെ സമഗ്രമായ ഒരു പ്രാരംഭ ഗവേഷണത്തിനു് ശേഷം യുവജനങ്ങളുടെ ബുദ്ധിപരവും ജീവിതസംബന്ധവുമായ പ്രശ്നങ്ങളെ മനസ്സിലാക്കിക്കൊണ്ടു്, അവരെ സഭയുടെ ജീവിതത്തിലേയ്ക്കും ക്രിസ്തുവിന്റെ പൂർണ്ണ ശിഷ്യത്വത്തിലേയ്ക്കും അടുപ്പിച്ചുകൊണ്ടുവരുവാൻ സഹായിയ്ക്കുന്ന ഒരു പദ്ധതി, വിദ്യാത്ഥിപ്രസ്ഥാനത്തിന്റെ കനകജൂബിലിയ്ക്കു് മുൻപായി ഉടലെടുത്തു കാണുവാൻ ഞങ്ങൾ ആഗ്രഹിയ്ക്കുന്നു.

സിൽവാനസ് മന്ദഹസിച്ചു. ലൂക്കോസിൽനിന്നു് അദ്ദേഹം പ്രതീക്ഷിച്ച മറുപടി ലഭിച്ചുകഴിഞ്ഞു; "ലൂക്കോസേ, എനിക്കു് ആ കാര്യങ്ങൾ വിശ്വാസമുണ്ടു്. കാരണം എന്താണെന്നു ചോദിച്ചാൽ എനിക്കൊന്നും തന്നെ പറയാനില്ല. എനിക്കറിഞ്ഞുകൂടാ. എങ്കിലും അവ ശരിയാണെന്നു് എന്തോ ഒരു ശബ്ദം ഹൃദയാന്തർഭാഗത്തുനിന്നു് പുറപ്പെടുന്നുണ്ടു്. ശൗൽ ഇവിടെനിന്നു് രക്ഷപ്പെടുന്നതിനു് നീ സഹായിക്കണമെന്നാണു് എനിക്കു പറയാനുള്ളതു്."

"എന്തിനു് എന്നെ അതിലേക്കു വലിച്ചിഴയ്ക്കുന്നു?"

'കാരണം; ഒന്നാമതു് നിന്നെ എനിക്കു പൂർണ്ണമായി വിശ്വസിക്കാം. രണ്ടാമതു്, നീ അസാമാന്യ ധൈര്യശാലിയാണു്.'

'പക്ഷേ, ആ മനുഷ്യനെ എങ്ങനെ നഗരത്തിനു പുറത്തു കടത്തും? അവർ നഗരവാതിൽക്കൽ കാവൽ ഏർപ്പെടുത്തിട്ടുണ്ടല്ലോ.'

'വേഷം മാററണം.'

ശൗലിൻെറ കായപ്രകൃതിയും ശ്രദ്ധേയമായ ശിരസ്സും അനുസ്മരിച്ചപ്പോൾ ആ മനുഷ്യൻെറ വേഷപ്രച്ഛന്നനാക്കുന്ന കാര്യം അസാദ്ധ്യമാണെന്നു ലൂക്കോസിനു തോന്നി. എങ്ങനെയൊക്കെ വേഷം മാററിയാലും ആ മനുഷ്യൻ കണ്ടുപിടിക്കപ്പെടാൻ സാധ്യതയുണ്ടു്. 'റോമാപട്ടാളക്കാരുടെ ഒരു സംഘത്തിൽ ആ മനുഷ്യനു് കഴിച്ചുകൂട്ടാൻകഴിവില്ല; ക്ഷണേന കണ്ടുപിടിക്കപ്പെട്ടുപോകും.' ലൂക്കോസ് സിൽവാനസിൻെറ നിർദ്ദേശത്തിൻെറ ബലഹീനത ചൂണ്ടിക്കാണിക്കുകയായിരുന്നു.

ആ വാദത്തിലെ യുക്തി ശതാധിപൻ സമ്മതിച്ചുകൊടുത്തു: 'വേറെ ഏതെങ്കിലും മാർഗ്ഗം തോന്നുന്നുണ്ടോ?'

ലൂക്കോസിൻെറ മനസ്സു് അതിശീഘ്രം ചിന്തയിൽ ലീനമായി. 'ഒരു മാർഗ്ഗം എനിക്കു തോന്നുന്നുണ്ടു്. പക്ഷേ, അതു് ദുർഘടം നിറഞ്ഞതാണു്.' അനന്തരം, അനന്യാസ് താമസിക്കുന്ന വീട്ടിൽ മുമ്പു പാർത്തിരുന്ന വ്യാജവർത്തകൻെറ കഥ ആ യുവാവു വിവരിച്ചു. അയാൾ നഗരഭിത്തിവഴി സാധനങ്ങൾ കെട്ടിക്കയററി നഗരത്തിൽ കൊണ്ടുവന്നു്, കസ്റ്റംസ് ഉദ്യോഗസ്ഥന്മാരുടെ പിടിയിൽപെടാതെ, വില്പന നടത്തി അമിതലാഭമെടുത്തിരുന്ന കഥ സിൽവാനസിനു് ചിന്തിക്കാൻ വക നൽകി.

ശതാധിപൻെറ കണ്ണുകൾ പ്രകാശിച്ചു. അദ്ദേഹം പറഞ്ഞു: 'അതൊരു രക്ഷാമാർഗ്ഗമാണു്. പക്ഷേ, അവിടെയുമുണ്ടു് കുഴപ്പം. നഗരത്തിനുപുറത്തു് അട്ടത്തെങ്ങാനുംവച്ചു് ശൗലിനെ പിടിച്ചുകൂടെന്നില്ല. വൈകുന്നേരം നഗരവാതിൽ അടച്ചുകഴിഞ്ഞശേഷം വന്നുചേരുന്ന പഥികർ രാത്രി നഗരത്തിനു വെളിയിൽ താമസിക്കുവാൻ നിർബന്ധിതരാണു്. അവക്കിടയിൽ വഴക്കും ബഹളവും ഉണ്ടാകാതിരിക്കാൻ ഗവർണ്ണർ സാധാരണ ഒരു ചെറിയ സംഘം പട്ടാളത്തെ നഗരഭിത്തിക്കു വെളിയിൽ രാത്രികാല പ്രവർത്തനത്തിനു നിയോഗിക്കാറുണ്ടു്. അക്കാര്യം മറന്നുകൂടാ."

'അങ്ങനെയെങ്കിൽ, ശൗലിനെ ഒളിപ്പിക്കേണ്ടിയിരിക്കുന്നു.'

'അതേ. അങ്ങനെ ചെയ്യണം. പക്ഷേ, എങ്ങനെ? അതാണു് പ്രശ്നം'.

പെട്ടെന്നു് ലൂക്കോസ് ആക്രോശിച്ചു: 'അതോ? എനിക്കറിയാം. ഒരു വഴി എനിക്കു തോന്നുന്നുണ്ടു്. നെയ്ത്തുകാരുടെ ഒരാൾപൊക്കമുള്ള വലിയ കൂട ഉപയോഗിക്കാം, അവ ധാരാളം നെയ്ത്തുശാലയിൽ ഞാനൊരിക്കൽ കണ്ടു. ശൗലിനെപ്പോലെ പൊക്കംകുറഞ്ഞ ഒരു മനുഷ്യനു് നാലും ബുദ്ധിമുട്ടിയാൽ അതിനകത്തിരിക്കാനുള്ളതേയുള്ളു. ഞാൻ വേഷപ്രച്ഛന്നനായി, കൂടയും ചുമന്നു് നഗരവാതിൽവഴി വെളിയിൽ പൊയ്ക്കൊള്ളാം.'

'കൂട തുറന്നു കാണിക്കണമെന്നു് കാവൽക്കാർ ആവശ്യപ്പെട്ടാൽ?'

'അകത്തൊന്നുമില്ലാത്ത ഒരു കൂടയാവണം തലയിൽ ചിമ്മിക്കൊണ്ടുപോകുന്നതു്. ഇരുട്ടിക്കഴിയുമ്പോൾ, ശൗലിനെ ഭിത്തിവഴി വെളിയിലേക്കിറക്കാമല്ലൊ.'

'ആ വിദ്യ ഫലിച്ചേക്കാനിടയുണ്ടു്. പക്ഷേ, ലൂക്കോസിനെ ഈ കൃത്യത്തിനു നിയോഗിക്കുന്നതിൽ എനിക്കു തീരെ ഇഷ്ടമില്ല. പിടിക്കപ്പെടുന്നപക്ഷം, ശിക്ഷ ഗുരുതരമായിരിക്കും. ഇങ്ങനെയൊരു കുററത്തിനു പിടിച്ചാൽ, ശിക്ഷയുടെ കാഠിന്യം ലഘൂകരിക്കാൻ തെയോഫിലോസ് വിചാരിച്ചാൽപോലും സാധിക്കാതെവന്നേക്കാം.'

എന്നാൽ, ലൂക്കോസ് ചകിതചിത്തനായില്ല. ആ പദ്ധതിയുടെ സാഹസികസ്വഭാവം ആ യുവാവിൻെറ ഭാവനയെ ഉദ്ദീപിപ്പിച്ചു വീരരസത്തെ ഉത്തേജിപ്പിക്കുകയും, മനസ്സാന്നിദ്ധ്യത്തെ പ്രബുദ്ധമാക്കുകയും ചെയ്തു. കാര്യം അപകടംനിറഞ്ഞതാണു്. അതുകൊണ്ടുതന്നെ, ഒരു കൈ ശ്രമിച്ചുനോക്കിക്കളയാം. ഭീരുത്വം പ്രദർശിപ്പിച്ചു, കൈയുംകെട്ടിയിരിക്കുന്നതിൽ കഥയില്ല. ധൈര്യപൂർവ്വം ഇറങ്ങി പ്രവർത്തിക്കുകതന്നെ.

23–ാം സങ്കീർത്തനം 10.

# നിൻെറ വടിയും കോലും

(റവ. ജോൺ ഡീൻ)

(1)

നിൻെറ വടിയും കോലും എന്നെ ആശ്വസിപ്പിക്കുന്നു; സങ്കീ. 23.

സർവ്വമനുഷ്യർക്കും ആവശ്യമായ ഒന്നാണ് ആശ്വാസം. ശാസനയേക്കാൾ വളരെക്കൂടുതൽ നമുക്കാവശ്യമായിരിക്കുന്നത് ആശ്വാസവചനങ്ങളാണല്ലോ. വിശുദ്ധപുസ്തകത്തിൻെറ എത്രവലിയ ഒരു ഭാഗം സ്വജനങ്ങൾക്ക് ആശ്വാസം നൽകി ധൈര്യം പ്രദാനം ചെയ്യുന്നതിനായി ദൈവം വിനിയോഗിച്ചിരിക്കുന്നു. ഈ സ്നേഹദൗത്യത്തിന് ദൈവം തന്നെത്തന്നെ പ്രത്യേകം ദാനം ചെയ്തിരിക്കുകയാണെന്ന് തോന്നിപ്പോകും. ഈ അവസരത്തിൽ എല്ലാ യുവവൈദികരോടും എനിക്കുള്ള വിനീതമായ ഒരപേക്ഷ നിങ്ങളുടെ ഉപദേശവാക്കുകൾ ശ്രവിക്കുവാൻ അടുത്തുവരുന്ന ജനത്തോട് ആശ്വാസദായകമായ വാക്കുകളെ സംസാരിക്കാവൂ എന്നാണ്. ദൈവത്തിൻെറ സ്നേഹവും ആശ്വാസവും നമ്മെ ഗ്രഹിപ്പിക്കുവാൻവേണ്ടിയാണ് അവിടുന്ന് നമ്മെ ക്ലേശഭൂയിഷ്ഠമായ സാഹചര്യങ്ങളിൽ ആക്കിവയ്ക്കുന്നതെന്ന് തോന്നിപ്പോകുന്നു; അവിടുത്തെ തിരുമാർവ്വ് എത്ര സ്നേഹമൃദുലമാണെന്ന് നമുക്കൊന്ന് അനുഭവിച്ചറിയാം. രാത്രിയുടെ അന്ധകാരത്തിൽ മാത്രമാണ് നക്ഷത്രസമൂഹത്തിൻെറ മനോഹാരിത ആസ്വദിക്കുവാൻ കഴിയുന്നത്.

ദാവീദ് അവൻെറ ജീവിതത്തിലേതോ സംഭവമാണ് സ്മരിക്കുന്നതെന്നുള്ളതിന് സംശയമില്ല; അത് മരണമല്ലെന്നും തീർച്ചയാണ്. അവൻ വളരെയധികം ഭാരപ്പെട്ടു; ദൈവം അവനെ ആശ്വസിപ്പിക്കയുകം ചെയ്തു.

## ആശ്വാസം

മനുഷ്യചരിത്രത്തിൻെറ സുപ്രഭാതവേളയിൽതന്നെ "മനുഷ്യൻ ഏകനായിരിക്കുന്നതു് നന്നല്ല" എന്നു് ദൈവം കല്പിച്ചരുളിചെയ്തു. തൻെറ സാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യന് സഖിത്വം ആവശ്യമാണെന്ന് അവൻ അറിഞ്ഞു. സ്നേഹിക്കുവാനുള്ള അത്യത്ഭുതകരമായ കഴിവ് ദൈവം മനുഷ്യനു നൽകി; അങ്ങനെയുള്ള ആദാമ്യഹൃദയം മൃഗങ്ങളെ സ്നേഹിച്ച് സംതൃപ്തിയടയുക സാദ്ധ്യമായിരുന്നില്ല. അതുകൊണ്ട് ദൈവം അവന് ഒരു തുണയുണ്ടാക്കി. അവൾ അവൻെറ കുറവുകളെ പരിഹരിച്ചും അവൻ ബലഹീനനായിരിക്കുമ്പോൾ ധൈര്യം പ്രദാനം ചെയ്തും അവനു് സാക്ഷാൽ തുണയാളിയായിതീൎന്നു. ദൈവത്തിന് ചിലരെക്കുറിച്ചുള്ള ഉദ്ദേശവും പൂർണ്ണസൗഹൃദത്തിൽനിന്ന് ലഭ്യമാകുന്ന ആശ്വാസവും എന്തെന്നു ഗ്രഹിക്കുവാനുള്ള അനുഗ്രഹീതാവസരം അവരെ സംബന്ധിച്ചിടത്തോളം പൊരുത്തമുള്ള രണ്ടാത്മാക്കൾ ഒത്തൊരുമിക്കുമ്പോഴേ ദൈവം വെളിപ്പെടുത്താറുള്ളു. "ആശ്വാസ"ത്തെപ്പററി നമുക്കു ലഭിച്ചിട്ടുള്ള സാധാരണമായ ധാരണ പിശകാണ്. മൂലപദത്തിൻെറ അർത്ഥമനുസരിച്ച് ആ വാക്കിൻെറ അർത്ഥം സഖിത്വത്തിൽ കൂടെയുള്ള ശക്തി എന്നാണ്. പരിശുദ്ധാത്മാവ് ആശ്വാസപ്രദനാണ്. കാരണം നമ്മുടെ ഹൃദയത്തിലും ജീവിതത്തിലുമുള്ള തിരുസാന്നിദ്ധ്യംകൊണ്ട് അവൻ നമ്മെ ശക്തിപ്പെടുത്തുന്നു. മേലുദ്ധരിച്ച വാക്യത്തിലുള്ള ആശ്വാസത്തെപ്പററി മേൽ വിവരിച്ചപ്രകാരം നമുക്കു ചിന്തിക്കാം.

## വടിയും കോലും

ഇവിടെ വടിയും കോലും എന്ന് പേർ പറഞ്ഞുകാണുന്നതു് ഇടയൻെറ വളഞ്ഞ വടിയ്ക്കുള്ള രണ്ടു പേരുകൾ മാത്രമാണെന്നാണ് എനിക്കു തോന്നുന്നതു്. ഇടയൻെറ വടിക്കു മൂന്നുതരത്തിലുള്ള ഉപയോഗങ്ങളാണ് ഒരു ഭക്തൻ നിർദ്ദേശിച്ചുകാണുന്നതു്. നാലാമതൊരുപയോഗം കൂടെ ഞാൻ കാണുന്നുണ്ട്.

ആ ഭക്തൻെറ അഭിപ്രായപ്രകാരം ഇടയൻെറ വടി ഒന്നാമതായി ആടുകളെ എണ്ണുവാൻ ഉപയോഗിച്ചിരുന്നു. ലേവ്യ. 27–32–ൽ നാം വായിക്കുന്നതു് ഈവിധമത്രേ."മാടാകട്ടെ ആടാകട്ടെ കോലിൻകീഴെ കടന്നുപോകുന്ന എല്ലാററിലും പത്തിലൊന്നു് യഹോവയ്ക്കു് വിശുദ്ധമായിരിക്കേണം."

എല്ലാ പ്രഭാതവേളയിലും സായാഹ്നത്തിലും ഓരോ ആട്ടം "വടിക്കു കീഴിൽ കൂടെ" കയറുകയും ഇറങ്ങുകയും ചെയ്യും; അപ്പോൾ ഇടയൻ ഓരോന്നിനേയും പരിശോധിച്ച് മനസ്സിലാക്കി കടന്നുപോകുന്നതിനു നുവദിക്കുകയും ചെയ്യും. പൗരസ്ത്യനായ ഇടയനവൻെറ ആടുകളെ എണ്ണിയിരുന്നില്ല; അവനോരോന്നിനും പേർ നൽകി അവയെല്ലാം കൂട്ടത്തിലുണ്ടെന്നു് ഉറപ്പുവരുത്തി ആലയിൽ രാത്രി വിശ്രമിക്കുവാൻവേണ്ട കരുതൽ ചെയ്തിരുന്നു.

ഓരോ പ്രഭാതത്തിലും ഞാനുണർന്നെഴുന്നേററു് എൻെറ ദൈനംദിനകൃത്യങ്ങൾക്കു പോകുമ്പോൾ "അവൻെറ" വടി എന്നെ സ്പർശിക്കുന്നു എന്നുള്ളതു് മഹത്തായ ഒരു ചിന്തയല്ലേ. അവനെന്നോടു് ഈ പുതിയ ദിവസം എനിക്കായി നൽകിയിരിക്കുന്നു, ആ ദിവസം എന്തു് സംഗ്രഹിച്ചിരിക്കുന്നു, മണിക്കൂറുകൾ കടന്നുപോകവേ അവിടത്തെ സഹായം നിശ്ചയമായും ലഭ്യമായിരിക്കും, തിരുവിഷ്ടനിവൃഹണമാണ് എനിക്കേററം ഉതകിയതു്, അവിടുത്തെ തിരുവദനത്തിലെ മന്ദസ്മിതവും അവിടുത്തെ കൃപയിലുള്ള സങ്കേതവും എനിക്കു ലഭ്യമായിരിക്കും എന്നിപ്രകാരം എന്നോടു പറയുന്നു. ആ ദിവസത്തേക്കുള്ള എൻെറ ശക്തി അവൻ അളന്നുനോക്കിയിട്ടുണ്ടു്; കൃത്യങ്ങൾ വേർതിരിച്ചിട്ടുണ്ടു്; എല്ലാവിനാഴികയിലും അവിടുത്തെ സ്നേഹം എൻെറമേൽ ചൊരിഞ്ഞുകൊണ്ടേ ഇരിക്കുകയും ചെയ്യുന്നു. എല്ലാ പ്രഭാതസായാഹ്നവേളകളിലും അവിടത്തെ കോലിൻകീഴിൽകൂടെ ഞാൻ കടന്നുപോകുന്നു എന്നുള്ളതു് എത്ര സന്തോഷകരമായ അനുഭവമാണ്. ഈ ലോകത്തിൽ ഞാൻ യാതൊന്നുമല്ലായിരിക്കാം. അഗണ്യനും ദരിദ്രനും പരിമിതമായ കഴിവുകൾ മാത്രമുള്ളവനുമെങ്കിലും അവിടത്തേക്കു് അറിയപ്പെട്ടവനും പ്രിയപ്പെട്ടവനും എണ്ണപ്പെട്ടവനുമായ ആടാണ് ഞാൻ. ആ വടി, എനിക്കൊരു പേരുണ്ടെന്നും അവിടുത്തെ ദൃഷ്ടിയിൽ എനിക്കു വ്യക്തിത്വമുണ്ടെന്നും എന്നോടു വ്യക്തമായി അതേസമയത്തു് സൗമ്യമായി പ്രഖ്യാപിക്കുന്നു.

റേഡിയോനാടകം.

# ഉയർത്തെഴുന്നേൽപ്പ്

(കെ. വി. മാമ്മൻ ബി. ഏ.)

## കഥാപാത്രങ്ങൾ

1. യേശു
2. മേരി
3. യോഹന്നാൻ
4. തോമസ്
5. പത്രോസ്
6. അന്ത്രയോസ്

രംഗം 1

അനൌൺസർ—ശ്രീ യേശുക്രിസ്തുവിന്റെ ക്രൂശാരോഹണം നടന്നിട്ട് ഒരു ദിവസം കഴിഞ്ഞു. ജെറുശലേം നഗരത്തിലെ ഒരു വീഥിയിൽ അലംകൃതമാക്കപ്പെട്ട സെഹിയോൻ മാളികയിൽ യേശുദേവന്റെ ശിഷ്യരായ യോഹന്നാനും തോമസും തങ്ങളുടെ നാഥന്റെ ക്രൂശാരോഹണത്തെക്കുറിച്ചു ചിന്തിച്ചു വിഷാദമഗ്നരായിരിക്കയായിരുന്നു. അപ്പോൾ .........

തോമസ്—അങ്ങനെ സമയം സന്ധ്യയായി.

യോഹന്നാൻ—കഷ്ടം! ഏതാനും ദിവസങ്ങൾക്കു മുമ്പ് നമ്മുടെ സ്ഥിതി എന്തായിരുന്നു! ഇതുപോലെയുള്ള സായംകാലങ്ങളിൽ നമുക്കാനന്ദവും ആശ്വാസവും നൽകാൻ നമ്മുടെ നാഥൻ നമ്മോടുകൂടിയുണ്ടായിരുന്നു.

തോമസ്—അദ്ദേഹം ക്രൂശിക്കപ്പെട്ടു. തികച്ചും നിന്ദ്യമരണം! അദ്ദേഹം ദൈവപുത്രനെങ്കിൽ എങ്ങനെ ക്രൂശിക്കപ്പെടും?

യോഹന്നാൻ—തോമസ്, അദ്ദേഹം ദൈവപുത്രനെന്നു നീ സംശയിക്കുന്നോ? അദ്ദേഹം ആവർത്തിച്ചാവർത്തിച്ചു ചെയ്ത കാര്യങ്ങളെല്ലാം നീ ഇത്രവേഗം വിസ്മരിച്ചോ?

തോമസ്—അദ്ദേഹം മരിച്ചു! ക്രൂശിക്കപ്പെട്ടു. പുരോഹിതന്മാർ പോലും അവനെ അധിക്ഷേപിച്ചില്ലേ. അവർ അട്ടഹസിച്ചു. നീ ദൈവപുത്രനെങ്കിൽ ഇറങ്ങിവരിക എന്നു്. നീ നിന്നെത്തന്നെ രക്ഷിക്ക എന്നു്. പക്ഷേ അദ്ദേഹം തല താഴ്ത്തി, മരിച്ചു.

യോഹ.—എനിക്കും തോന്നുന്നു. സംശയിക്കാതിരിക്കാൻ സാദ്ധ്യമല്ല. അദ്ദേഹം മരിച്ചു. അദ്ദേഹം.......... ഇപ്പോൾ മരിച്ചു. അദ്ദേഹം എന്നെ വിളിച്ചപ്പോൾ ഞാനൊരു കുസൃതിച്ചെറുക്കനായിരുന്നു. ഞാനും എന്റെ സഹോദരനും ഇടിമക്കൾ എന്നു വിളിക്കപ്പെട്ടു. ഞങ്ങൾ സകലതും വിട്ടു, അദ്ദേഹത്തെ അനുഗമിക്കാൻ. അദ്ദേഹം ദൈവപുത്രനെന്നും അദ്ദേഹത്തിന്റെ രാജ്യത്തിൽ ഞങ്ങളെ ചേർക്കുമെന്നും ഞങ്ങൾക്കുറപ്പുണ്ടായിരുന്നു.

തോമ.—ഞാനും എല്ലാം വിട്ടു. എല്ലാം വിട്ട് അദ്ദേഹത്തിന്റെ ശിഷ്യനായി. അദ്ദേഹം ഗലീലയിൽ പാർത്ത കാലത്തോളം ജനം അദ്ദേഹത്തെ സസന്തോഷം കേട്ടു. ഞങ്ങൾ ഗലീലക്കാരാണ്. പിന്നെ അദ്ദേഹം ജറുശലേമിൽ വന്നു. ആരും തടഞ്ഞില്ല. ഓ! നാം എന്തിനു നമ്മുടെ ഭവനങ്ങൾ വിട്ട് ഈ ദുഷിച്ച നഗരത്തിൽ എത്തി. ഞാനുടനെ തിരിച്ചുപോകുന്നു. ദുഷ്ടർ നമ്മെ വേട്ടയാടി കൊല്ലുന്നതിനുമുമ്പ്. ഗലീലയ്ക്കു മടങ്ങാൻ നീ എന്നെ അനുവദിക്കില്ലേ!

യോഹ.—ഞാൻ നിന്നെക്കാൾ അദ്ദേഹവുമായി അടുത്തിരുന്നു. ജറുശലേമിലെത്താൻ ദൈവം ആഗ്രഹിച്ചതായി അദ്ദേഹം വിശ്വസിച്ചിരുന്നു. നമുക്കു ഗ്രഹിക്കാൻ കഴിയാത്ത എന്തെങ്കിലും ഈ വിശുദ്ധനഗരത്തിൽ സംഭവിക്കുമെന്നദ്ദേഹത്തിനു നിശ്ചയമുണ്ടായിരുന്നു. നമുക്കു കാത്തിരിക്കാം. നീ ഇപ്പോൾ പോകരുത്.

തോമ.—ഞാൻ മടങ്ങുകയാണു്.

യോഹ.—നീ കുറഞ്ഞതൊരു ദിവസമെങ്കിലും ഇവിടെ കാത്തിരിക്കണം. പത്രോസ്, നാഥനെഅറിഞ്ഞുകൂടെന്നു തള്ളിപ്പറഞ്ഞു. യൂദാ മുപ്പതു വെള്ളിത്തുട്ടിനദ്ദേഹത്തെ ഒററിക്കൊടുത്തു. മററുള്ളവർ ചിതറിപ്പോയി.

തോമ.—ഞാൻ യൂദായെക്കാൾ യോഗ്യനെന്നു നിനക്കെങ്ങനെ പറയാൻ പററും. ഞാൻ പോകുന്നു. എന്റെ കുപ്പായവും വടിയുമെവിടെ?

യോഹ.—ഇപ്പോൾ നാം അദ്ദേഹത്തെ നിരാശപ്പെടുത്തി വിട്ടുകളയരുത്.

തോമ.—അവൻ മരിച്ചു മണ്ണടിഞ്ഞു. ആരാണീ കുപ്പായത്തേൽ ഈന്തപ്പനയോലക്കാലിട്ടതു്, ഞാനെന്റെ കുപ്പായം എടുക്കട്ടെ.

(എഫക്ട്)

യോഹ.—ഈന്തപ്പനയോലകൾ! അതു ഞങ്ങളാണ് കൊണ്ടുവന്നതു്, എന്നും സൂക്ഷിക്കാൻ. ഒന്നു നിന്റേതാണ്. അതു നീ ജനക്കൂട്ടത്തോടൊപ്പം വീശി ഹോശന്നാ പാടിയില്ലേ.

തോമ.—പക്ഷേ ഇന്നലെ ആ ജനക്കൂട്ടം അവനെ ക്രൂശിക്കാ, ക്രൂശിക്കാ എന്നാക്രോശിച്ചു.

(ഫ്ളാഷ്ബായ്ക്ക്)

ഈ കുരുത്തോലയ്ക്കിനി യാതൊരർത്ഥവുമില്ല. ഒടിച്ചു ദൂരത്തിട്ടേക്കാം.

(എഫക്ട്)

യോഹ.—നീഅതൊടിച്ചോ തോമസ്!

തോമ.—എല്ലാം മണ്ണു പിടിച്ചു. കുപ്പായം നശിച്ചു.

(എഫക്ട്)

(വാതിലിൽ മുട്ടുന്ന ശബ്ദം)

തോമ.—യോഹന്നാൻ, ആരോ വാതിലിൽ മുട്ടുന്നു. സൂക്ഷിച്ചിരിക്കു. പക്ഷെ പടയാളികളായിരിക്കും.

(കതകു സാവകാശത്തിൽ തുറക്കുന്നു)

യോഹ.—അല്ല, അമ്മ! തോമസ്, യേശുവിന്റെ അമ്മ!

മേരി—തോമസ്, അവന്റെ ശവകുടീരത്തിലിടാൻ ഞാൻ സുഗന്ധക്കൂട്ടു കൊണ്ടുവന്നിട്ടുണ്ട്. അതങ്ങോട്ടു കൊണ്ടുപോകാൻ മഗ്ദലമറിയത്തെ തിരക്കി, കണ്ടില്ല. തോമസ്, നീ കുപ്പായവുമെടുത്ത് കല്ലറയ്ക്കൽ പോകയാണോ? കാവൽ നിൽക്കാൻ. ഇതാ, ഈ സുഗന്ധക്കൂട്ടുകൂടി കൊണ്ടുപോകൂ. അല്ല, കഴിയില്ലേ... എന്തു്! കുരുത്തോലകളും ഒടിച്ചോ! തോമസ്, നിങ്ങൾ രണ്ടുപേരും അപരിചിതമായിപ്പെരുമാറുന്നു. അല്ല, എന്തു പററി!

തോമ.—ഞാൻ ദുഃഖിക്കുന്നു. ഞാൻ കുരുത്തോലകൾ ഒടിച്ചുകളഞ്ഞു. അമ്മ ഇന്നിവിടെത്തുമെന്നു ഞാൻ വിചാരിച്ചില്ല. ഞാൻ കല്ലറയ്ക്കടുത്തോട്ടില്ല.

മേരി—പിന്നെ രാവിലേ പോണൊല്ലോ. അപ്പോൾ കൊണ്ടുപോയാൽ മതി.

തോമ.—അമ്മേ, ഞാൻ പോണില്ല.

മേരി—അല്ല; തോമസ് എന്തുപറഞ്ഞു. നിനക്കു സുഖമില്ലേ?

തോമ.—സർവ്വവും കഴിഞ്ഞു. ഒരാ

ഴ്ചയ്ക്കു മുമ്പ് ഈ കുരുത്തോലകൾ ജീവനും പച്ചയുമുള്ളതായിരുന്നു. ഇന്നവ ഉണങ്ങി നിർജ്ജീവമായി, ഒടിക്കപ്പെട്ടു. അതുപോലെ നമ്മുടെനാഥൻ .........

യോഹ.—ഓ, അമ്മേ! ഞങ്ങളുടെ ഉദ്ദേശം തെററി എന്നു തോമസ് കരുതുന്നു. ഞങ്ങൾ ഖിന്നരായിരിക്കയാണ്. കാരണം......അദ്ദേഹം ക്രൂശിക്കപ്പെട്ടു. തോമസ് തിരിച്ചുപോകയാണ്. ഞാൻ......എന്തു ചെയ്യണമെന്നറിയാതെ.......

മേരി—ഈകൊമ്പുകൾ!ജനക്കൂട്ടം ഇവ എൻെറ പുത്രൻെറ ബഹുമാനാർത്ഥം പിടിച്ചു വീശി ആർത്തിട്ട് കുറച്ചു ദിവസങ്ങളേ ആയുള്ളു. ഇപ്പോൾ അവ ഒടിക്കപ്പെട്ടു! ജനങ്ങൾ അവനെ കൊന്നു. മരത്തിൽനിന്നു മുറിച്ചു മാററപ്പെട്ടതുകൊണ്ടാണവ ഉണങ്ങിയതു്.പക്ഷെ എൻെറമോൻ ......എനിക്കറിയാം. അവൻ ശവകുടീരത്തിലാണ്. അല്ല, ദൈവത്തിൽനിന്നകററപ്പെട്ടില്ല. ഹൃദയത്തിൽ ഞാനറിയുന്നു. നിങ്ങൾ ഉടനെ കണ്ടറിയും.

യോഹ.—അമ്മേ, അമ്മ ഇപ്പോൾ എന്തു പറഞ്ഞു.

മേരി—നിങ്ങൾ അവനെ കുറച്ചുകൊല്ലങ്ങളേ അറിഞ്ഞിട്ടുള്ളു. അവൻെറ ജീവിതമെല്ലാം എൻെറ ഹൃദയത്തിൽ സംഗ്രഹിച്ചിട്ടുണ്ട്. അവൻ അല്പകാലത്തേക്കേ എൻെറ പുത്രനായിരുന്നിട്ടുള്ളു.......സത്യത്തിൽ അവൻ ദൈവപുത്രനാണ്. അവൻെറ ക്രൂശുമരണം അതു് അവസാനമല്ല,

തോമ.—അതാണ് ഞാൻ തിരിച്ചു പോകുന്നതു്. അതവസാനമായിരിക്കയില്ല. പടയാളികൾ ഞങ്ങളെയും പിടിച്ചു ക്രൂശിച്ചേക്കും.

യോഹ.—ഇല്ലില്ല, തോമസ്, നിനക്കമ്മ പറഞ്ഞതു പിടികിട്ടിയില്ല.

മേരി—ഇതവസാനമല്ലതോമസ്, നാമെല്ലാം അവൻെറ ശക്തി അറിയും, എന്തത്ഭുതം നടക്കുമെന്ന്.

തോമ.—അദ്ദേഹം മരിച്ചില്ലേ? ക്രുദ്ധരായ ജനക്കൂട്ടം അദ്ദേഹത്തെ നീചമായി ക്രൂശിച്ചില്ലേ? ജനമദ്ധ്യേ യേശു നിസ്സഹായനായിരുന്നില്ലേ? അദ്ദേഹത്തിൻെറ ശരീരത്തിൽ സുഗന്ധക്കൂട്ടു ചാർത്താൻ നിങ്ങൾ പോയിരുന്നില്ലേ?

മേരി—ഓ, ശരി ശരി; ഞാൻ പറയാം. അവൻ ജനിച്ചരാത്രിയിൽ മാലാഖമാർ.......ദൈവത്തിനു സ്തുതി പാടി. അതിൻെറ അർത്ഥം ഞാനന്നറിഞ്ഞില്ല. തൻെറ പിതാവിൻെറ കാര്യങ്ങൾ നോക്കേണ്ടതല്ലേ എന്നവൻ ബാല്യകാലത്തിൽ പറഞ്ഞുകൊണ്ടിരുന്നു. അവ, അവൻ യോർദ്ദാൻ നദിയിൽ സ്നാനം ഏൽക്കുന്നതുവരെ എന്നെ വേദനിപ്പിച്ചു.നദിയിൽവച്ച്, സ്വർഗ്ഗം തുറന്നിരിക്കുന്നതു ഞാൻ കണ്ടു. "ഇവൻ എൻെറ പ്രിയപുത്രൻ; ഇവനിൽഞാൻ പ്രസാദിച്ചിരിക്കുന്നു" എന്ന ശബ്ദവും കേട്ടു.

യോഹ.—ശരിയാണ്. ഞങ്ങൾ പത്രോസിനോടൊന്നിച്ചു മലമേലിരുന്നപ്പോൾ "ഇവൻ എൻെറ പ്രിയ പുത്രൻ; ഇവനെ കേൾക്കുക"എന്ന ശബ്ദം കേട്ടു.

തോമ.—എനിയ്ക്കിതെല്ലാം അറിയാം. ഞാനേശുവിൻെറ ഉപദേശങ്ങളും അത്ഭുതങ്ങളും കണ്ടു വിസ്മയിച്ചിട്ടുണ്ട്. പക്ഷെ അദ്ദേഹം ക്രൂശിക്കപ്പെട്ടു; മരിച്ചു. ദൈവപുത്രനെങ്കിൽ ഇങ്ങനെ സംഭവിക്കുമോ?

മേരി—അതുകൊണ്ടാണ് ക്രൂശുമരണം അവസാനമല്ലെന്ന് എനിക്കുറപ്പുള്ളതു്. ദൈവസുതനായതുകൊണ്ടാണ് അവർ യേശുവിനെ ക്രൂശിച്ചതു്.

യോഹ.—അവരെന്തുകൊണ്ടാണ ക്രൂശിച്ചതു്?

മേരി—ഞാനോർക്കുന്നു. അവനൊരു ബാലനായിരുന്നപ്പോൾതന്നെ യെശയ്യാപ്രവാചകൻെറ പുസ്തകം വായിച്ച് എന്നോടർത്ഥം ചോദിക്കുമായിരുന്നു. ഒരു വായന ഞാൻശരിക്കോർക്കുന്നു.

(ഫ്ളാഷ്ബാക്ക്)

ബാലൻെറ ശബ്ദം:

സാക്ഷാൽ നമ്മുടെ രോഗങ്ങളെ അവൻ വഹിച്ചു, നമ്മുടെ വേദനകളെ അവൻ ചുമന്നു, നാമോ, ദൈവം അവനെ ശിക്ഷിച്ചും അടിച്ചും ദണ്ഡിപ്പിച്ചുമിരിക്കുന്നു എന്നു വിചാരിച്ചു. എന്നാൽ അവൻ നമ്മുടെ അതിക്രമങ്ങൾ നിമിത്തം തകർന്നു ഇരിക്കുന്നു. നമ്മുടെ സമാധാനത്തിനായുള്ള ശിക്ഷ അവൻെറമേൽ ആയി, അവൻെറ കഷ്ടതകളാൽനമുക്കു സൗഖ്യംവന്നുമിരിക്കുന്നു.

മേരി—അവൻ പറഞ്ഞു–ഒരുനല്ല മനുഷ്യൻ കഷ്ടതയനുഭവിക്കുമെന്ന്. മശിഹാ നമ്മുടെ രക്ഷകൻ–കഷ്ടതയനുഭവിച്ചേ തീരു.

യോഹ.—അതായിരിക്കണം, അദ്ദേഹം ജറുശലേമിൽ വന്നു വളരെ കഷ്ടതകളനുഭവിക്കുമെന്നു പറഞ്ഞതിൻെറ അർത്ഥം.

മേരി—അവൻ മരിച്ചവരിൽനിന്നും ഉയർത്തെഴുന്നേൽക്കപ്പെട്ടും. അവനു മരണത്തിന്മേലും ജീവന്മേലും അധികാരം ഉണ്ടായിരുന്നു എന്നവൻ പറഞ്ഞിട്ടില്ലേ.

യോഹ.—ലാസറസ്! അദ്ദേഹം ലാസറസിനെ മരിച്ചവരിൽനിന്നും ഉയർത്തിയില്ലേ.

തോമ.—അദ്ദേഹം മററുള്ളവരെ ഉയർത്തി. പക്ഷെ അദ്ദേഹത്തിനു തന്നത്താൻ ഉയർത്താൻ കഴിയുമോ?

മേരി—മൂന്നാംദിവസം നാളെയാ. നിങ്ങൾ കാത്തിരുന്നു കാണുക. ദൈവം അവൻെറ ശക്തി കാണിക്കാനിരിക്കുന്നതേയുള്ളു. അവൻെറ പുത്രൻ വാഴും. തോമസ്, നീ കാത്തിരിക്കുക.

രംഗം രണ്ട്.

അനൗൺസർ—വിരിച്ചൊരുക്കിയ സെഹിയോൻമാളികതന്നെ രംഗം. ക്രിസ്തുശിഷ്യനായ പത്രോസും മററു ചിലരും എത്തിയിട്ടുണ്ട്. ക്രൂശാരോഹണം കഴിഞ്ഞു മൂന്നാംദിവസം.

യോഹ.—പത്രോസ്! നീ കല്ലറയ്ക്കൽ ചെന്നു, ശീലകൾ കിടക്കുന്നതും, യേശുവിൻെറ തലയിൽ ചുററിയിരുന്ന ഉറുമാൽ–ശീലകളോടുകൂടെ കിടക്കാതെ വേറിട്ടൊരിടത്തു കിടക്കുന്നുവെന്നോ പറഞ്ഞതു്?

പത്രോസ്—അതെ. മാലാഖാ പറഞ്ഞു, അദ്ദേഹം ഇവിടെ ഇല്ല. അദ്ദേഹം ഉയർത്തെഴുന്നേററു എന്ന്.

തോമ.—പത്രോസ്, ഇതെല്ലാം അദ്ദേഹത്തിൻെറ ക്രൂശുമരണംകഴിഞ്ഞെത്രനേരത്തിനുള്ളിലാണ് സംഭവിച്ചതു്? നിൻെറ മരണംവരെ യേശുവിനുവേണ്ടി പടവെട്ടുമെന്നു നീ ഒരിക്കൽ പറഞ്ഞില്ലേ പത്രോസ്. അടുത്തദിവസം നീ പട്ടാളക്കാരോട്; യേശുവിനെ അറിയത്തില്ലെന്നു പറഞ്ഞില്ലേ, ശപിച്ചില്ലേ. ഇപ്പോൾ പറയുന്നു, ദൈവദൂതൻ പറഞ്ഞെന്ന്. നിനക്കു ചിത്തഭ്രമമുണ്ടോ പത്രോസ്.

യോഹ.—തോമസ്!

പത്രോ.—ഞാനതെല്ലാം സമ്മതിക്കുന്നു. ഞാൻ ഭീരുവായിരുന്നു. ഇനിയും അങ്ങനെ വരികയില്ല. ഇതു മഹത്തായ സംഗതിയാണ്. നീഇതു വിശ്വസിക്കണം തോമസ്. ഞാനും മഗ്ദലക്കാരി മറിയയും കണ്ടു. അവളാണ് ഒഴിഞ്ഞ കല്ലറ ആദ്യംകണ്ടതു്.

തോമ.—അവൾ ഒരു സ്ത്രീയല്ലേ. അവൾ പരിഭ്രമിച്ചുകാണും. ദൂതൻ പറഞ്ഞതെന്തെന്നവൾ വ്യക്തമായി മനസ്സിലാക്കിക്കാണുകയില്ല. തന്നെയുമല്ല, ഒഴിഞ്ഞ കല്ലറ ഒരു തെളിവല്ല. ഒരുപക്ഷെ ശത്രുക്കൾ

# കേരള കമ്മ്യൂണിസ്റ്റു ഗവർമെൻറിനോടുള്ള നയം എന്തായിരിക്കണം?

(യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ)

കേരളഅസംബ്ളിയിലേക്കും, ഇന്ത്യൻ പാർലിമെൻറിലേക്കും വോട്ടു നടന്നുകൊണ്ടിരുന്ന സമയം ആണു് കഴിഞ്ഞമാസത്തിലെ എഴുത്തു് ഞാൻ എഴുതിയതു്. സാമുദായിക ചിന്ത, വർഗ്ഗീയ വിദ്വേഷം, ആളത്വവൈരാഗ്യം ഇവയെ വെടിഞ്ഞു് തങ്ങളുടെ പൌരാവകാശമായ വോട്ടു് ഉപയോഗിക്കുന്നതിനു് ജനങ്ങൾക്കു സാധിക്കാതെ പോയതിനാൽ കേരളത്തിലെ ഒരു ന്യൂനപക്ഷം ആകുന്ന കമ്മ്യൂണിസ്റ്റ് പാർട്ടിക്കാർ ഭൂരിപക്ഷ പിൻതുണയുള്ള പാർട്ടി എന്ന നിലയിൽ കേരളഗവമ്മെൻറു് ആയി പ്രവത്തനത്തിൽ വന്നുകഴിഞ്ഞു. കമ്മ്യൂണിസ്റ്റ് പാർട്ടി സംഘടനയുടെ ബലവും പ്രചരണനിപുണതയും, കോൺഗ്രസിനു് ഈ വശത്തുള്ള ബലഹീനതയും, ഈ ആണ്ടത്തെ തെരഞ്ഞെടുപ്പ് ഫലം പ്രത്യക്ഷപ്പെടുത്തി.

ഭാരതത്തിലെ കമ്മ്യൂണിസ്റ്റ് കക്ഷികൾ തങ്ങളുടെ നയവ്യത്യാസം പ്രഖ്യാപിച്ചതും അവർക്കു് ഈ സമയം ഉതകി. കമ്മ്യൂണിസ്റ്റ്കാർ മതവിദ്വേഷികൾ അല്ല എന്നും, റഷ്യക്കാരുടെ പണത്തിന്മേലോ, നേതൃത്വത്തിലോ ആശ്രയിക്കുന്ന കക്ഷി അല്ല എന്നും, രക്തച്ചൊരിച്ചിൽകൊണ്ടല്ല, വ്യവസ്ഥാപിത മാർഗ്ഗങ്ങളിൽക്കൂടെ ആണു് തങ്ങൾ പ്രവത്തിക്കുവാൻ പോകുന്നതു് എന്നും, ഇന്ത്യൻ കമ്മ്യൂണിസ്റ്റുകാർ ജനങ്ങളെ സമ്മതിപ്പിക്കുവാൻ ശ്രമിച്ചു. യഥാർത്ഥമായ മനംമാററം അവരിൽ ഉണ്ടായിട്ടുണ്ടോ എന്നു് സംശയിക്കുന്നവർ ഉണ്ടു്. സ്വീകരിക്കപ്പെട്ട കമ്മ്യൂണിസ്റ്റ് പ്രമാണങ്ങൾക്കു വിപരീതമാണു് മേൽപറഞ്ഞ മൂന്നു തത്വങ്ങൾ എന്നതിനും സംശയമില്ല. ഇന്ത്യൻ കമ്മ്യൂണിസ്റ്റു്കാർക്കു് ഈ പ്രമാണത്തിന്മേൽ നിൽക്കുകയും അഖിലലോകകമ്മ്യൂണിസ്റ്റുകളുമായി സഖ്യം പുലർത്തുകയും ചെയ്യുന്നതിനു എത്രമാത്രം സാധിക്കും എന്നു കണ്ടറിയേണ്ടിയിരിക്കുന്നു.

കമ്മ്യൂണിസ്റ്റുകാർ മതേതരപ്രവർത്തകരല്ല എന്നു പറഞ്ഞതുകൊണ്ടു് അവർ ദൈവവിശ്വാസമുള്ളവർ ആകുന്നു എന്നു സങ്കല്പിക്കരുതു്. കേരളത്തിൽ ഇപ്പോൾ ശ്രുപം എടുത്തിരിക്കുന്ന കമ്മ്യൂണിസ്റ്റുകാർ സഭക്കും മതത്തിനും എതിരായി എന്തെങ്കിലും ഇപ്പോൾ പ്രവത്തിക്കാൻ തുനിയും എന്നു് ഭയപ്പെട്ടിട്ടാവശ്യമില്ല. ലോകകണ്ണുകൾ അവരുടെ മേൽ ഉണ്ടു് എന്നു അവക്കും അറിയാം. ഈ ഭാരതത്തിൽ മതേതര പ്രസ്ഥാനങ്ങൾ നിലനിൽക്കുകയില്ല എന്നും അവക്കു് അറിയാം. കേരളത്തിലെ കമ്മ്യൂണിസ്ററു് ഗവമ്മെൻറിനോടു് നമ്മുടെ നയം എന്തായിരിക്കണം? നീതിന്യായനടത്തിപ്പിലും, പ്രജകളുടെയും രാജ്യത്തിൻെറയും ക്ഷേമത്തിനും വളർച്ചക്കുംവേണ്ടിയുള്ള പ്രവത്തനത്തിലും, വ്യവസ്ഥാപിതഗവർമ്മെൻറുകളോടു് സഹകരിക്കേണ്ടതു ക്രിസ്തുസഭയുടെ കടപ്പാടാണു്. ആ സഹകരണം നാം കൊടുക്കേണ്ടതു തന്നെ. എന്നാൽ മതസ്വാതന്ത്ര്യത്തെ തടയുകയോ, പൊതുജനാഭിപ്രായത്തെ ചവുട്ടി താഴ്ത്തുകയോ, കമ്മ്യൂണിസ്ററു വ്യവസ്ഥിതിക്കായുള്ള തീഷ്ണതയിൽ, ഉള്ളവരെയും ഇല്ലാത്തവരെയും തമ്മിൽ കൂട്ടിതല്ലിക്കയൊ, ചെയ്യുന്ന വഴികളിലേക്കു് അവർ തിരിഞ്ഞാൽ സഭ, അസന്നിഗ്ദ്ധഭാഷയിൽ അതിനോടുള്ള എതിർപ്പു് പ്രത്യക്ഷപ്പെടുത്തുകയും, വ്യവസ്ഥാപിതമാർഗ്ഗങ്ങ

---

ശരീരം മോഷ്ടിച്ചു് ഒളിച്ചുവച്ചു കാണും.

പത്രോ.—യേശു ശിഷ്യന്മാക്കു് ഇവിടെവച്ചു പ്രത്യക്ഷപ്പെട്ടല്ലോ. ഇവിടെവച്ചുതന്നെ. നീ ഇവിടെ ഇല്ലായിരുന്നപ്പോൾ.

(ഫ്ളാഷ്ബാക്കു്)

ശബ്ദം:—ഞങ്ങൾ ഇവിടെ പലരുണ്ടായിരുന്നു. ഞങ്ങൾ കണ്ടു.

ശബ്ദം—ഞാനും കണ്ടു.

ശബ്ദം—ഞാനും.

മേരി—തോമസ്, അവൻെറ ക്രൂശാരോഹണം അവസാനമല്ലെന്നു ഞാൻ പറഞ്ഞില്ലേ. ദൈവം പ്രവത്തിക്കുന്നതെങ്ങനെയെന്നു് എനിക്കറിഞ്ഞുകൂടാ. എന്നാൽ എൻെറ മകൻ മുഖാന്തിരം അത്ഭുതം പ്രവത്തിക്കുമെന്നു ഞാനറിഞ്ഞിരുന്നു.

തോമ.—അന്ത്രയോസേ, ഈ മുറിയിൽവച്ചു നീ യേശുവിനെ കണ്ടെന്നു പറഞ്ഞല്ലോ. അതദ്ദേഹമെന്നു നിനക്കു നിശ്ചയമുണ്ടോ? നീ യേശുവിൻെറ കൈകൾ കണ്ടുവോ? ശത്രുക്കൾ ആണി തറച്ചുകയററിയ കൈകൾ.

അന്ത്രയോസ്—ഞാൻ യേശുവിൻെറ കൈപ്പത്തിയിൽ നോക്കിയില്ല. മുഖത്താണു് നോക്കിയതു്. അതു സ്വർഗ്ഗീയതേജസ്സാൽ മിന്നി പ്രകാശിച്ചിരുന്നു. ആ മുഖത്തുനിന്നുംകണ്ണു മാററാൻ കഴിഞ്ഞില്ല. എനിക്കതു മതിയായ തെളിവാണു്.

തോമ.—മതിയായ തെളിവു്! പീലിപ്പോസേ, നഥാനിയേലോ, യാക്കോബോ യേശുവിൻെറ ആണിപ്പഴുതുള്ള കൈപ്പത്തി കണ്ടോ? കുത്തേററ വിലാപ്പുറം കണ്ടോ? ഞാനദ്ദേഹത്തിൻെറ കൈകളിൽ ആണിപ്പഴുതു കണ്ടല്ലാതെ.........

യോഹ.—അങ്ങനെ പറയരുതു് തോമസ്.

തോമ.— ഞാനദ്ദേഹത്തിൻെറ ആണിപ്പഴുതിൽ വിരൽ ഇടുകയും അവൻെറ വിലാപ്പുറത്തു കൈ ഇടുകയും ചെയ്തിട്ടല്ലാതെ വിശ്വസിക്കുകയില്ല.

പത്രോ.— വാതിലിൽ എന്തോ പ്രകാശം!

അന്ത്ര.—അതാ അതടുത്തടുത്തു വരുന്നു!

യോഹ.—അതാ ദിവ്യനാഥനായ യേശു എഴുന്നെള്ളിവരുന്നു. എൻെറ നാഥാ!

യേശു—നിങ്ങൾക്കു സമാധാനം.

എല്ലാവരും—ഞങ്ങളുടെ ദൈവവും നാഥനുമേ!

മേരി—യേശു!

യോഹ.—തോമസേ, കാണുക.

യേശു—തോമസ്!

തോമ.—എൻെറ നാഥാ!

യേശു—നിൻെറ വിരൽ ഇങ്ങോട്ടു നീട്ടി എൻെറ കൈകളെ കാണുക. നിൻെറ കൈ നീട്ടി എൻെറ വിലാപ്പുറത്തു് ഇടുക.

തോമ.—നാഥാ! ഞാനിതാ തൃപ്പാദത്തിൽ വീണു നമസ്കരിക്കുന്നു. എൻെറ കത്താവും എൻെറ ദൈവവുമേ!

യേശു—തോമസ്, എഴുന്നേൽക്കു! നീ എന്നെ കണ്ടതുകൊണ്ടു വിശ്വസിച്ചു; എന്നാൽ കാണാതെ വിശ്വസിച്ചവർ ഭാഗ്യവാന്മാർ.

സമാപനം.

Thought for the week.

"Accustom yourself to unreasonableness and injustice. Abide in peace in the presence of God who sees all these evils more clearly thanyou do, and who permits them. Be content with doingwith calmness the little which depends upon yourself, and let all else be to you as if it were not."

F'enelon.

പ്രതിവാരപ്രഭാഷണം (The Sermon for the week)

# തെററിദ്ധാരണകളും അവയുടെ നിവാരണമാർഗ്ഗവും

(എം. തൊമ്മൻ ബി. ഏ.)

“നീതി നിമിത്തം ഉപദ്രവിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ; സ്വർഗ്ഗരാജ്യം അവക്കുള്ളതു്. എന്റെ നിമിത്തം നിങ്ങളെ പഴിക്കയും ഉപദ്രവിക്കയും നിങ്ങളെക്കൊണ്ടു് എല്ലാ തിന്മയും കളവായി പറകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ.”

(മത്തായി 5: 10–11)

ഏതെങ്കിലും കാര്യത്തിൽ ആരുടെയെങ്കിലും തെററിദ്ധാരണയ്ക്കു് ഇരയാകാത്ത മനുഷ്യർ ആരുംതന്നെ ഉണ്ടായിരിക്കയില്ല. അപ്രകാരംതന്നെ ആരെയെങ്കിലും ഏതെങ്കിലും തരത്തിൽ തെററിദ്ധരിക്കാത്തവരും ഉണ്ടായിരിക്കാനിടയില്ല. സാമൂഹ്യജീവിതത്തിലെ പല വിഷമപ്രശ്നങ്ങളെയും കൂടുതൽ വിഷമകരങ്ങളാക്കിത്തീക്കുന്നതു തെററിദ്ധാരണകളാണു്. അവരവരുടെ ധാരണകളെല്ലാം ശരിയാണെന്നും മററുള്ളവരുടേതു തെററാണെന്നും ഓരോരുത്തരും വിചാരിച്ചേക്കാം. തെററിദ്ധാരണകളെ കഴിയുന്നത്ര ഒഴിച്ചുനിത്താനും മററുള്ളവരുടെ തെററിദ്ധാരണകളെ ശരിയായി നേരിടുവാനും ശ്രമിക്കേണ്ടതു നമ്മുടെ ക്രിസ്തീയചുമതലയാണു്. എങ്ങിനെയാണു് തെററിദ്ധാരണകൾ ഉളവാകുന്നതു്? ആരുടെയെങ്കിലും മനോഭാവമോ പെരുമാററമോ സംബന്ധിച്ചു നമുക്കു് എന്തെങ്കിലും ഒരു അഭിപ്രായം തോന്നുന്നു എന്നിരിക്കട്ടെ. അതു സകാരണമോ അകാരണമോ ആയിരുന്നേക്കാം. ആ അഭിപ്രായത്തിൽ നമ്മുടെ ചില മുൻവിധികളും കൂടികലന്നെന്നുവരാം. പിന്നീടു് അയാളുടെ ചലനങ്ങളെയെല്ലാം നാം വീക്ഷിക്കുന്നതു മുൻപറഞ്ഞ അഭിപ്രായത്തിന്റെ വെളിച്ചത്തിലായിരിക്കും. ഇതു കുറെയൊക്കെ അനിവാര്യമെന്നു സമ്മതിക്കാതെ തരമില്ല. എന്നാൽ ഈ ഘട്ടത്തിൽ നാം പ്രത്യേകം ശ്രദ്ധിക്കേണ്ട ഒരു കാര്യമുണ്ടു്. മററൊരാളെക്കുറിച്ചുള്ള നമ്മുടെ അഭിപ്രായം മുഴുവനായിട്ടോ ഭാഗികമായിട്ടെങ്കിലുമോ ശരിയായിരിക്കണമെന്നു നിർബന്ധമില്ല. ശരിയാണെങ്കിൽ തന്നെയും അയാളുടെ എല്ലാ പെരുമാററങ്ങളും ആ അഭിപ്രായമനുസരിച്ചായിരിക്കണമെന്നും നിർബന്ധമില്ല. രണ്ടുപേർ ഒരുമിച്ചു നടക്കുന്നതോ സംസാരിക്കുന്നതോ കണ്ടാൽ നമ്മെ സംബന്ധിച്ച ഒരു ഗൗരവപ്രശ്നത്തിൽ സ്വാധീനം ചെലുത്തുവാൻ അതിലൊരാൾ ശ്രമിക്കയാണെന്നു നാം സംശയിക്കുന്നു. കുറേക്കൂടി ചുഴിഞ്ഞാലോചിക്കുമ്പോൾ ആ സംശയം നിശ്ചയമായി മാറുന്നു. ആ നിശ്ചയത്തെ അടിസ്ഥാനമാക്കി വേറെയും ചില നിഗമനങ്ങളിൽ നാം എത്തിച്ചേരുന്നു. അതേപ്പററി നമ്മോടനുഭാവമുള്ള മററു ചിലരോടു നാം സംസാരിക്കുന്നു. അങ്ങനെ ആ നൂലാമാല നീണ്ടുനീണ്ടു പോകുന്നു. എന്നാൽ യഥാത്ഥത്തിൽ നമ്മുടെ സംശയം അടിസ്ഥാനരഹിതമാണെങ്കിൽ അതുമൂലമുണ്ടായ കുഴപ്പങ്ങൾക്കു നാമല്ലാതെ മററാരും ഉത്തരവാദിയല്ലെന്നുള്ളതു തീർച്ചയാണല്ലോ. നമുക്കു തോന്നിയ സംശയം വെറും ഒരു സംശയംമാത്രമായിരിക്കാനിടയുണ്ടെന്നും അതിന്റെ യാഥാത്ഥ്യം മനസ്സിലാക്കാതെ ഒരഭിപ്രായം രൂപവല്ക്കരിക്കയോ മററുള്ളവരോടു സംസാരിക്കയോ ചെയ്യുന്നതു ശരിയല്ലെന്നും വിചാരിക്കാത്തതാണു് നമ്മുടെ ഭാഗത്തുള്ള തെററു്. നമ്മുടെ സൂക്ഷ്മനിരീക്ഷണപാടവത്തിലും ബുദ്ധിശക്തിയിലും നാം അമിതമായി ആശ്രയിക്കുന്നതു് അബദ്ധമാണു്. നമ്മുടെ അളവുകോൽ വെച്ചു മററുള്ളവരെ അളന്നാൽ എപ്പോഴും ശരിയായിരിക്കയില്ല. ഒരാളുടെ ഏതെങ്കിലും പെരുമാററത്തെക്കുറിച്ചു നമുക്കു സംശയം തോന്നിയാൽ നിവൃത്തിയുണ്ടെങ്കിൽ അയാളോടുതന്നെ നേരിട്ടു സംസാരിച്ചു സംശയനിവാരണം ഉണ്ടാക്കുവാൻ നാം ശ്രമിക്കണം. അതു സാദ്ധ്യമല്ലെങ്കിൽ പരമാത്ഥം കണ്ടുപിടിക്കുവാൻ മററു മാർഗ്ഗങ്ങൾ ആരായണം. അതും സാദ്ധ്യമല്ലെങ്കിൽ നമ്മുടെ സംശയത്തെ ആസ്പദമാക്കി ഒന്നും പ്രവത്തിക്കാതെയും മററുള്ളവരോടു ഒരു വസ്തുതയായി അതേപ്പററി സംസാരിക്കാതെയും ഇരിക്കാൻ നാം സൂക്ഷിക്കണം. മിക്കപ്പോഴും നമ്മുടെ മുൻവിധികളും വിദ്വേഷങ്ങളും മുൻനിത്തി മററുള്ളവരേപ്പററി വിശ്വസിക്കുവാൻ നാം ഇഷ്ടപ്പെടുന്ന കാര്യങ്ങൾ കണ്ണടച്ചു വിശ്വസിക്കുകമാത്രമാണു് നാം ചെയ്യുന്നതു്. അങ്ങനെ തെററിദ്ധാരണകൾ ഉളവാകുന്നു. ഒരു തെററിദ്ധാരണ വേറെ പത്തു തെററിദ്ധാരണകൾക്കു വഴി തെളിക്കുന്നു. കാലക്രമത്തിൽ, അഴിച്ചെടുക്കാനാവാത്തവണ്ണം കുരുക്കുവീണ നൂലുപോലെ ആയിത്തീരുന്നു നമ്മുടെ ചില സാമൂഹ്യബന്ധങ്ങൾ.

ആത്മാത്ഥമായ സ്നേഹവും താഴ്മയും ഉള്ളിടത്തു തെററിദ്ധാരണകൾ ഉണ്ടായാൽ തന്നെയും പോംവഴിയുണ്ടു്. എന്നാൽ ഒരു കാര്യം ഒഴിച്ചുകൂടാത്തതാണു്. തെററിദ്ധരിക്കപ്പെട്ട ആൾ പരമാത്ഥം തുറന്നുപറഞ്ഞാൽ അതു വിശ്വസിക്കുവാൻ നാം തയാറായിരിക്കണം. ഉള്ളിൽ ഒന്നുവച്ചുകൊണ്ടു പുറമെ മറെറാന്നു സംസാരിക്കുന്ന സ്വഭാവമാണു് നമുക്കുള്ളതെങ്കിൽ മററുള്ളവരുടെ വാക്കുകൾക്കു നാം യാതൊരത്ഥവും കല്പിക്കയില്ല. അങ്ങിനെയെങ്കിൽ അനുരഞ്ജനം അസാദ്ധ്യമാണു്. തെററിദ്ധാരണകൾ അന്യോന്യം പറഞ്ഞുതീക്കുവാനുള്ള ചുമതലയിൽ നിന്നു്

---

ളിൽ കൂടെ ഗവർമ്മെൻറിനെ എതൃക്കുന്ന കക്ഷികൾക്കു പിൻതുണകൊടുക്കുകയും ചെയ്യേണ്ടതു ആണു്. കോൺഗ്രസ് പ്രഖ്യാപിച്ചിരിക്കുന്ന സോഷ്യലിസ്റ്റു് വ്യവസ്ഥിതിയും ക്ഷേമരാഷ്ട്രവും, കെട്ടിപ്പടുക്കുന്നതിനു് ആരു പ്രവത്തിക്കുമോ അവിടെ അവക്കു നമ്മുടെ പിൻതുണ കൊടുക്കണം.

(ഏപ്രിൽ ലക്കം മലങ്കരസഭാതാരകയിലെ കത്തിൽ നിന്നും)

**വേദവായനക്കുറിപ്പുകൾ**

# മീഖാ ദീർഘദർശിയുടെ പുസ്തകം

മീഖാ യെശയ്യായുടെ ഒരു സമകാലീനനായിരുന്നു. യഹൂദ്യയുടെ അതിർത്തി പ്രദേശത്തുള്ള മോരേഷേത്ത് ഗാത്ത് എന്ന സ്ഥലമായിരുന്നു അദ്ദേഹത്തിൻെറ ജന്മദേശം. യെഹിസ്കീയാ രാജാവ് ഏർപ്പെടുത്തിയ പരിഷ്കാരങ്ങളുടെയും മററും ഫലമായി യഹൂദ്യാനാടിനുണ്ടായ അഭിവൃദ്ധിയുംവ്യാപാരവികസനവും ധനവാന്മാരെ കൂടുതൽ ധനികരാക്കുകയും ദരിദ്രന്മാരെ കൂടുതൽ ദാരിദ്ര്യത്തിൽ ആഴ്ത്തുകയും ചെയ്തു. ധനവാന്മാരിൽനിന്നും പീഡയനുഭവിച്ചിരുന്ന ദരിദ്രന്മാരുടെ നിസ്സഹായാവസ്ഥക്കെതിരായിട്ടാണ് മീഖാ ദീർഘദർശി ശബ്ദമുയർത്തിയതു്. ഭരണകർത്താക്കളെയും മുതലാളിമാരെയും ദൈവത്തിൻെറ ന്യായവിധിയേക്കുറിച്ച് അദ്ദേഹം അനുസ്മരിപ്പിച്ചു.

തിങ്കൾ. മീഖാ 1: 1—9.

ശത്രുക്കളായ അസ്സീറിയാക്കാർ വടക്കൻ രാജ്യത്തേക്കു ഇരച്ചു കയറിവരികയായിരുന്നു. ശമര്യാ ഉടൻതന്നെ അവരുടെ ആക്രമണത്തിനിരയാകുമെന്ന് തീർച്ചയായിരുന്നു. അടുത്തതായി യഹൂദായ്ക്കും ആ അനുഭവംതന്നെ ഉണ്ടാകുമോ എന്നുള്ളതായിരുന്നു പ്രശ്നം. ആസന്നമായ നാശത്തെ ആത്മീയമായ ശക്തികൊണ്ട് പ്രതിരോധിക്കണമെന്ന് ചുരുക്കം ചിലരെങ്കിലും ആഗ്രഹിച്ചു. അതിൽ ഒരാളായിരുന്നു മീഖാ. "സകല ജാതികളുമായുള്ളോരേ കേൾപ്പിൻ" എന്നു പറഞ്ഞുകൊണ്ട് മീഖാ മുന്നറിയിപ്പു നൽകുന്നു. ന്യായവിധിക്കായുള്ള യഹോവായുടെ വരവിനെ ദീർഘദർശി വർണ്ണിക്കുന്നു. (2–5) യഹോവാ വരുവാനുള്ള ന്യായവിധിയേക്കുറിച്ചു സംസാരിക്കുന്നതു നോക്കുക. ദീർഘദർശി ഭയപരവശനായിത്തീരുന്നു. അദ്ദേഹം സങ്കടപ്പെട്ട് അനുതപിക്കുന്നു. നമ്മുടെ പാപത്തേക്കുറിച്ചും ദൈവത്തിൻെറ ന്യായവിധിയേക്കുറിച്ചും ബോധമുള്ളവരാണോ നാം? സഭയ്ക്ക് സംഭവിച്ചിട്ടുള്ള അധഃപതനത്തേയും അതിന്മേലുള്ള ദൈവത്തിൻെറ ന്യായവിധിയേയും നാം എങ്ങിനെയാണ് എതിരിടേണ്ടതു്?

ചൊവ്വാ. മീഖാ 2: 1—11.

ദീർഘദർശി ഇപ്പോൾ യഹൂദായുടെ പാപത്തെ ചൂണ്ടിക്കാണിക്കുന്നു. പാവപ്പെട്ട കൃഷിക്കാരോട് എത്ര ലജ്ജാകരമായ വിധത്തിലായിരുന്നു ധനവാന്മാർ പെരുമാറിയിരുന്നതെന്ന് മീഖാ ദീർഘദർശി അറിഞ്ഞിരുന്നു. അവർ വയലുകളേയും വീടുകളേയും മോഹിച്ചു കൈക്കലാക്കുവാൻ രാത്രികാലങ്ങളിൽ നിരൂപിക്കുകയും രാവിലേ അതു നടപ്പിലാക്കുകയും ചെയ്തിരുന്ന വിധത്തേക്കുറിച്ച് ദീർഘദർശി പറയുന്നു. അനീതിയും അസത്യവും ഉള്ള മാർഗ്ഗങ്ങളാണ് അവർ പ്രയോഗിച്ചിരുന്നതു്. സ്ത്രീകളെ ഭവനരഹിതരാക്കുകയും പൈതങ്ങളെ ഉപദ്രവിക്കുകയും ചെയ്തവർ നാടുവിട്ടുപോകേണ്ടി വരുമെന്നു പ്രവാചകൻ യഹോവായുടെ നാമത്തിൽ വിളിച്ചു പറയുന്നു. ദാരിദ്ര്യവും പീഡയും അനുഭവിക്കുന്നവരോട് നമുക്കു സഹതാപമുണ്ടോ? അവരോട് നീതി പ്രവർത്തിക്കുവാൻ നാം സന്നദ്ധരാണോ?

ബുധൻ. മീഖാ 3: 1—12.

ദീർഘദർശിയുടെ ശാസന കൂടുതൽ കഠിനമായിത്തീരുന്നു. നീതിയോടെ ഭരണം നടത്തുവാൻ ചുമതലപ്പെട്ടിരുന്ന ഭരണകർത്താക്കൾ അതിനു വിരുദ്ധമായി പെരുമാറിയിരുന്നതിനാൽ യഹോവാ അവരുടെ പ്രാർത്ഥന കേൾക്കുന്നതല്ല. അനീതിക്ക് കൂട്ടുനിന്ന കള്ളപ്രവാചകന്മാരെ മീഖാ കർശനമായി വിമർശിക്കുന്നു. പ്രതിഫലത്തെ മാത്രം ഇച്ഛിച്ചു പ്രവർത്തിക്കുന്ന ഈ കള്ളപ്രവാചകന്മാർ ആവശ്യം വരുമ്പോൾ പ്രയോജനമില്ലാത്തവരായി കാണപ്പെട്ടും. എന്നാൽ താൻ അങ്ങനെയല്ല എന്നു ദീർഘദർശി പറയുന്നു. "യഹോവയുടെ ആത്മാവിനാൽ ശക്തിയും ന്യായവും വീര്യവുംകൊണ്ടു നിറഞ്ഞവനായിരുന്നു" മീഖാ. അദ്ദേഹം ദൈവത്തിൻെറ ആയുധമാ

---

ആതം ഒഴിവായിരിക്കുന്നില്ല.

തെററിദ്ധാരണകൾ മാത്രമല്ല സാമൂഹ്യബന്ധങ്ങളിൽ വിഷമമുണ്ടാക്കുന്നതു്. ശരിയായ ധാരണകളും ചില പ്രയാസങ്ങൾക്കിടയാക്കുന്നുണ്ട്. നാം ആഗ്രഹിക്കാത്തതും ഇഷ്ടപ്പെടാത്തതുമായ അഭിപ്രായഗതിയോ നിലപാടോ മററുള്ളവർ സ്വീകരിക്കുന്നതുതന്നെ ഒരു വിഷമപ്രശ്നമാണ്. എന്നാൽ ആത്മാർത്ഥമായ അഭിപ്രായവ്യത്യാസങ്ങളോ അവയ്ക്കുവേണ്ടിയുള്ള ധൈര്യമായ നിലപാടോ സ്നേഹബന്ധത്തിനു വിഘാതമായി ഭവിക്കണമെന്നില്ല. സ്നേഹത്തിനു വിഘാതം വരുത്താതെ അഭിപ്രായവൈവിധ്യം അന്യോന്യം അംഗീകരിച്ചുകൊണ്ടു സഹകരിച്ചു പ്രവർത്തിക്കുവാനുള്ള വിശാലമനസ്കതയും സഹിഷ്ണുതയുമാണ് നമുക്കു കൂടുതൽ ആവശ്യം. അതിനു വിരുദ്ധമായ ഒരു മനോഭാവമാണ് ക്രിസ്ത്യാനികളായ നാം പലപ്പോഴും പ്രദർശിപ്പിക്കുന്നതു്.

നാം അനർഹമായി തെററിദ്ധരിക്കപ്പെട്ടാൽ എന്താണ് ചെയ്യേണ്ടതു്? തെററിദ്ധാരണകൾ നീക്കാൻ നമ്മാൽ കഴിയുന്നതെല്ലാം നാം ചെയ്യണം. എന്നിട്ടും അവ തുടരുകയാണെങ്കിൽ അതിൽ ഇടപെട്ടിട്ടുള്ളവർക്കുവേണ്ടി പ്രാർത്ഥിച്ചുകൊണ്ട് അവരെയും നമ്മെയും ദൈവത്തിനു ഭരമേല്പിച്ചിട്ട് നാം സമാധാനമായിരിക്കണം. സ്നേഹപൂർവ്വമായ നമ്മുടെ പെരുമാററവും പ്രാർത്ഥനയുംമൂലം നാം നമ്മെത്തന്നെയും അവരെയും ആദായപ്പെടുത്തും.

"എൻെറ നിമിത്തം നിങ്ങളെ പഴിക്കയും ഉപദ്രവിക്കയും നിങ്ങളെക്കൊണ്ട് എല്ലാ തിന്മയും കളവായി പറകയും ചെയ്യുമ്പോൾ നിങ്ങൾ ഭാഗ്യവാന്മാർ." കർത്താവിനുവേണ്ടി ഉപദ്രവവും പഴിയും സഹിക്കേണ്ടി വരുന്നതു ഭാഗ്യമാണ്. എന്നാൽ അതുപോലെ ശ്രേഷ്ഠമായ ഒരു കാരണത്തിനുവേണ്ടി ഉപദ്രവവും പഴിയും സഹിക്കുവാനുള്ള ക്രിസ്തീയത്വം നമുക്കുണ്ടോ എന്ന സംശയമാണ്. നമ്മുടെ താല്പര്യങ്ങൾ പലപ്പോഴും സ്വാർത്ഥപരമാണ്. നാം അർഹിക്കുന്ന പ്രതിഫലമായിരിക്കും നമുക്കു ലഭിക്കുന്നതും. ഏതായാലും യാതൊരു തെററിദ്ധാരണകൾക്കും ഇടയാകാത്ത ഒരു ജീവിതം കൂടുതൽ സൗഭാഗ്യകരമാണെന്നു നാം വിചാരിച്ചാൽ അതായിരിക്കും ഏററവും വലിയ തെററിദ്ധാരണ. ഇടർച്ചകൾ വരാതെ തരമില്ല. ആ ഇടർച്ചകളെ നാം എങ്ങനെ അഭിമുഖീകരിക്കുന്നു എന്നുള്ളതുമാത്രമാണ് പ്രധാന പ്രശ്നം. നമ്മുടെ ക്രിസ്ത്യാനിത്വത്തെ വെല്ലുവിളിക്കുന്ന ഒരു കാര്യമാണിതു്. നമ്മുടെ പ്രത്യേക ചുററുപാടിൽ നമുക്കുള്ള ചുമതലയെന്താണെന്നും ആ ചുമതലയെ നാം എങ്ങിനെ നിവ്വഹിക്കേണ്ടു എന്നും നമുക്കു പ്രാർത്ഥനാപൂർവം ചിന്തിക്കാം.

യി ദൈവത്താൽ തെരഞ്ഞെടുക്കപ്പെട്ടവനായിരുന്നു. നമ്മുടെ വാക്കുകളെയും പ്രവൃത്തികളെയും നിയന്ത്രിക്കുന്നതു സ്വാർത്ഥതാല്പര്യങ്ങളാണോ? ദൈവത്തിന്റെ നാമത്തിൽ ദൈവത്തിനുവേണ്ടി ധൈര്യസമേതം സംസാരിക്കുവാനും പ്രവർത്തിക്കുവാനും ദൈവത്തിൽനിന്നു് ശക്തിപ്രാപിക്കുന്നവരാണോ നാം?

വ്യാഴം. മീഖാ 5: 2—7.

ദീർഘദർശി ഭാവിയിലേക്കു നോക്കുന്നു. തന്റെ ജനം വളരെ അധഃപതിച്ചുപോയെങ്കിലും ദാവീദിന്റെ ജന്മദേശമായ ബേത്‌ലഹേം എന്ന ചെറിയ പട്ടണത്തിൽനിന്നു് യിസ്രായേലിന്നു് അധിപനായി ഒരു രാജാവു് ജനിക്കുമെന്നു് മീഖാ പ്രവചിക്കുന്നു. അദ്ദേഹം ഒരു നല്ല ഇടയനെപ്പോലെ തന്റെ ജനത്തെ മേയിക്കുമെന്നും ശത്രുക്കളെ അമർത്തി സമാധാനം പുനഃസ്ഥാപിക്കുമെന്നും ദീർഘദർശി പറയുന്നു. ആ പ്രവചനം നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ നിവൃത്തിയായി. അദ്ദേഹമാണു് നമ്മുടെ സമാധാനം.

വെള്ളി മീഖാ 6:1–8

പഴയനിയമത്തിലെ ഏററവും ശ്രദ്ധേയമായിട്ടുള്ള ഭാഗങ്ങളിൽ ഒന്നാണു് ഇതു്. യഹോവയും തന്റെ ജനവും തമ്മിലുള്ള ഒരു സംഭാഷണത്തിന്റെ രൂപത്തിലാണു് ഈ ഭാഗം എഴുതിയിട്ടുള്ളതു്. "ഞാൻ നിന്നോടു് എന്തുചെയ്തു? ഏതൊന്നിനാൽ ഞാൻ നിന്നെ മുഷിപ്പിച്ചു?" എന്നു ദൈവം ചോദിക്കുന്നു. ഇസ്രായേലിന്റെ ഭൂതകാല ചരിത്രം മുഴുവനും ദൈവത്തിന്റെ നന്മയെ വെളിപ്പെടുത്തുന്നതാണു്. ആയിരക്കണക്കിനു യാഗങ്ങൾ അർപ്പിച്ചാലും ആദ്യജാതനെ ബലി കഴിച്ചാലും ദൈവത്തെ പ്രസാദിപ്പിക്കുവാൻ സാദ്ധ്യമാണോ എന്നു ജനത്തിന്റെ പ്രതിനിധിയായി ഒരാൾ ചോദിക്കുന്നു. പ്രവാചകൻ ചോദിക്കുന്നു: "ന്യായം പ്രവർത്തിപ്പാനും ദയാതൽപ്പരനായിരിപ്പാനും നിന്റെ ദൈവത്തിന്റെ സന്നിധിയിൽ താഴ്മയോടെ നടപ്പാനും അല്ലാതെ എന്താകുന്നു യഹോവ നിന്നോടു ചോദിക്കുന്നതു്?" ഈ തോതുവച്ചുകൊണ്ടു നമ്മുടെ ജീവിതത്തെ നമുക്കു പരിശോധിച്ചുനോക്കാം.

ശനി മീഖാ 7:7–20

അന്ധകാരനാളിൽ വെളിച്ചമുണ്ടാകുമെന്നും, യിസ്രായേൽ നാശത്തെ അതിജീവിച്ചു് അവരുടെ സ്വന്നാട്ടിലേക്കു തിരിച്ചുവന്നു് യരുശലേമിന്റെ മതിലുകളെ പണിയുമെന്നും മീഖാദീർഘദർശി പ്രവചിക്കുന്നു. യഹോവയുടെ അത്ഭുത പ്രവൃത്തികൾ കണ്ടിട്ടു് പുറജാതികൾ ലജ്ജിച്ചുതലതാഴ്ത്തും. അവർ പേടിച്ചുവിറച്ചു് ഇസ്രായേലിന്റെ ദൈവമായ യഹോവയുടെ മുമ്പിൽ മുട്ടുകുത്തും. "ഞാനോ യഹോവയിങ്കലേക്കു നോക്കും......അവൻ നമ്മോടു വീണ്ടും കരുണകാണിക്കും" എന്നു് ഉറപ്പായി പറയുവാൻ നമുക്കു കഴിയുമോ? നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ ദൈവം നമുക്കു വെളിപ്പെടുത്തിയിട്ടുള്ള കരുണയും വിശ്വസ്തതയും അനുഭവമാക്കിക്കൊണ്ടു് അതിനു സാക്ഷ്യം വഹിക്കുവാൻ ക്രിസ്ത്യാനികളായ നമ്മെ ഓരോരുത്തരെയും ദൈവം വിളിക്കുന്നു.

# വിവിധ വാർത്തകൾ

## ബോപ്പാലിൽ ഒരിടവക ഉണ്ടാകണം

ബോപ്പാൽ കുടിയേററത്തോടുകൂടിയും മററും അനേകം സുറിയാനി സഭാംഗങ്ങൾ ഇപ്പോൾ അവിടെ താമസമാക്കിയിട്ടുണ്ടു്. അവരുടെ ആത്മീകാവശ്യങ്ങൾ നിർവഹിച്ചുകൊടുക്കുന്നതിനും മററും ഒരു പട്ടക്കാരനും തുടർന്നു് ഇടവകയും ബോപ്പാലിൽ ഉണ്ടാകേണ്ടതുണ്ടു്. കഴിഞ്ഞ മാർച്ചു് 24—ാംനു- പൂനാപള്ളി വികാരി റവ. ഫാദർ. സി. വി. എബ്രഹാം ബോപ്പാൽ റയിൽവേ ചർച്ചിൽ ആദ്യമായി വി. കുർബാന അർപ്പിക്കുകയുണ്ടായി. തുടർന്നു് അവിടെ ഒരിടവക രൂപവൽക്കരിക്കുന്നതിനുള്ള പ്രാരംഭ പ്രവർത്തനങ്ങളും ചെയ്തുകഴിഞ്ഞു. കേരളത്തിനു വെളിയിലുള്ള ഒരു പുതിയ ഇടവകയായി ബോപ്പാലിനെ വളർത്തിക്കൊണ്ടു വരേണ്ട ചുമതല സഭയ്ക്കുണ്ടു്.

## സിറിയൻ വിദ്യാർത്ഥി സംഘം 35—ാം വാർഷികം

മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി സംഘത്തിന്റെ 35—ാമതു വാർഷിക കോൺഫറൻസു് ആലുവാ തൃക്കുന്നത്തു സിമ്മനാരിയിൽവച്ചു മെയ് 2, 3, 4, 5 എന്നീ തീയതികളിൽ നടത്തപ്പെട്ടതാണു്. പ്രധാന ലീഡേഴ്സ് വെരി. റവ. മൂശ സലേമ റമ്പാൻ, റവ. ഫാ. സി. എ. എബ്രഹാം, റവ. ഫാ. കെ. ഒ. തോമസ്, ഡോ. പി. എം. മത്തായി എന്നിവരാണു്. പ്രധാന ചിന്താവിഷയം "നിങ്ങൾ ക്രിസ്തുവിന്റെ ശരീരവും വെവ്വേറെ അവയവങ്ങളും ആകുന്നു" എന്നുള്ളതാണു്. കൂടാതെ സഭയും വി. കൂദാശകളും, സഭയും ആചാര്യത്വവും, സഭയും വ്യക്തിയും, സഭയും സുവിശേഷപ്രവർത്തനവും, സഭയും രാഷ്ട്രി

യവും എന്നീ വിഷയങ്ങളെ സംബന്ധിച്ചു ഗ്രൂപ്പുസ്റ്റഡികളും ഉണ്ടായിരിക്കുന്നതാണ്. കൂടാതെ പ്രസംഗമൽസരം, ഉപന്യാസമൽസരം, വിവിധ കലാപരിപാടികൾ ആദിയായവ നടത്തുന്നതായിരിക്കും. ആലുവായിലെ പ്രധാന ഫാക്ടറികളിലേക്കു വിനോദയാത്രകൾ പോകുന്നതും ആകുന്നു.

### കാതോലിക്കേററ് അരമന സെക്രട്ടറിയേററ്

ഡോ. മിസ്സസ് ലൂക്കോസിന്റെ മാതൃകാപരമായ സംഭാവന മൂലം ആധുനിക രീതിയിൽ നിർമ്മിച്ചിരിക്കുന്ന കാതോലിക്കേററ് ആഫീസിന്റെ കൂദാശ ഏപ്രിൽ 22—ാം നു കാതോലിക്കാബാവാ തിരുമേനി നിർവഹിച്ചു. തദവസരത്തിൽ അഖിലലോക സഭാകൗൺസിൽ അസോഷ്യേററഡ് സെക്രട്ടറി ഡോ. ബിൽ ഹൈമർ പ്രസംഗിച്ചു. ഏഷ്യയിലെ ക്രൈസ്തവസഭകളുടെ യോജിപ്പിൽ മലങ്കരസഭ നേതൃത്വം എടുക്കണമെന്ന് അദ്ദേഹം അനുസ്മരിപ്പിച്ചു. തികഞ്ഞ ഉത്തരവാദിത്വവും, കാര്യശേഷിയും, വേദശാസ്ത്രപരമായും മററും പഠിപ്പുമുള്ള ആഫീസ് പ്രവർത്തകർ ഇനിയും ഉണ്ടാകേണ്ടതു് ഒരടിയന്തിര ആവശ്യമാണ്.

### യുവജന സമ്മേളനം

അടൂരും സമീപസ്ഥലങ്ങളിലുമുള്ള ഓർത്തഡോക്സ് യുവജനസമാജങ്ങളുടെ 3—ാമത്തു സംയുക്തസമ്മേളനം ഏപ്രിൽ 13—ാംനു പെരുങ്ങിനാട്ട്, മത്തശ്മൂനി പള്ളിയിൽവച്ച് ദിവ്യശ്രീ. കൊന്നയിൽ എബ്രഹാം കത്തനാരുടെ അദ്ധ്യക്ഷതയിൽ കൂടി. മെ. ടി. ജി. തോമസ് ബി. ഏ, കെ. പി. വറുഗീസ്, എൽ. ജോണി, വൈ. തോമസ് എന്നിവർ പ്രസംഗിച്ചു. ശ്രീ. പി. ഐ. തോമസ് സ്വാഗതമാശംസിക്കുകയും ശ്രീ. കെ. സാമുവൽ കൃതജ്ഞത പ്രകടിപ്പിക്കുകയും ചെയ്തു. പെരുങ്ങിനാട്ട് ഇടവകയുടെ വകയായി കാപ്പിസൽക്കാരവും ഉണ്ടായിരുന്നു. യോഗത്തിൽ 100—ൽ പരം യുവജനങ്ങൾ സംബന്ധിച്ചു.

—

# MEANING OF TOLERATION

**M. M. Thomas**

Arnold Toynbee the famous British Historian, was touring India recently. Speaking in Madras (Januarv 11) he asked: 'What alternative is there, if any, to a third world war in the future?'. He was sure that we 'cannot foresee a date' at which the two parties (what he called the Liberal and Communist parts of the world) will 'voluntarily combine to bring atomic weapons under the control of some single world-wide authority'. This 'ultimate solution' requires 'mutual confidence' which does not exist. Realistically therefore the only possible alternative today is for these parties to live side by side' in a spirit of toleration. He said: 'I would say that in our world today, the virtues that we must need to cultivate are, *first, toelrance* and then, patience'. Prime Minister Nehru also emphasised the virtue of tolerance in his inaugural address at the 44th session of the Indian Science Congress in Calcutta (January 14). Speaking of the perils for the world arising from science tied to the gospel of hatred and violence', he said: 'I feel scientists here and elsewhere in their journey to the temple of science, should remember that this temple is essentially and should be one of *tolerance*'.

No one would disagree that tolerance is a great virtue to be cultivated. In fact its necessity is so clear to all, that tolerance has become almost a slogan. But if we look closer, its precise meaning and the basis on which it rests differ with different approaches to Truth. There is need in India as elsewhere for a fuller encounter among these varied approaches to the meaning of tolerance. Christians should be naturally interested in promoting this discussion, because it is a conversation on the nature of catholicity and its implications. Toynbee said: 'Ultimately, this question of tolerance is, I believe, a religious question'. Even Nehru underlines this point from a different angle. In these comments, I want only to raise some aspects of the Indian debate on the meaning of tolerance.

**The Traditional Hindu Approach.**

The traditional Hindu idea of tolerance is based on the faith that differences are only a matter of 'appearance'; that those who see the essential oneness of the many can easily tolerate diversity. From this angle, all religions are different means to the same goal. And within this basic framework of spiritual unity, Hinduism can comprehend many gods and expressions of religious life, as stages in the way or different approaches, to the One without a second. In this sense, Hinduism considers itself catholic. It is an extension of this attitude that traditional Hinduism asks in other spheres of life also. And Toynbee was thinking of the role the Hindu tradition may play in building up the spirit of toleration in the larger political world when he said, that the 'Indian world' had 'a much stronger tradition of tolerance' than 'the Christian-Jewish -Muslim world'. He also clarified its basis: 'The Western religious tradition tends to be exclusive— to say that there is one way, one right way, one truth only. The Indian has the notion that there are—more ways than one to the goal—more ways than one of attaining salvation'. And he added that 'the West has something to learn I think, from the Indians about that'.

Is this traditional approach a sufficient basis for the toleration that is needed in a democracy? The difficulty is that if we consider equal validity as a basis for toleration, we invalidate the meaning of discussion and debate about the right and wrong of things. Toynbee recognises this when he says that by toleration he does 'not mean persuading oneself, that what I believe to be wrong may perhaps

---

## ചർച്ചവീക്കിലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | രൂ. ണ. സ. |
|---|---|
| ഒരു വർഷത്തേക്കു് | 6—0—0 |
| ആറുമാസത്തേക്കു് | 3—0—0 |
| ഇൻഡ്യക്കുവെളിയിൽ | 8—0—0 |

M. Reg No. 5268. Licence No. 498:

ചർച്ചാവിഷയം

after all be right'; toleration should mean recognition of real differences and 'putting up' with neighbours whose conduct we strongly object to and disapprove of and whose intentions we distrust'. Discussing the question of tolerance in India, the Tambaram Conference on Dynamic Democracy (December 1956) had this to say: 'There is a great deal of truth in the claim that it (the Hindu tradition of tolerance) has contributed vitally to the establishment of a liberal secular democratic State in India. But..... its serious limitations should not be overlooked. With the coming of freedom and the renaissance of the various indigenous cultures, certain tensions have arisen which call for a concept of telerance more comprehensive than the traditional. Traditional tolerance often means a lack of awareness of the deep differences involved. Democratic toleration implies the acceptance of essential differences; it allows the existence of conflicting views side by side and has respect for the integrity of the differences. In fact a passive kind of tolerance, indifferent to differences, leads inevitably to stagnation. Dynamism is born of differences, recognised and encountered in the give and take of democratic living. It is necessary therefore that toleration be reinterpreted to suit dynamic development in society, culture and religion'.

### The Tradition of Liberal Humanism.

The other idea of toleration that has made an impact on modern India's social and political thinking is the classical humanist tradition, introduced through Western learning. Nehru gives the finest expression to it in this country. He calls it the 'pagan' approach, as opposed to the religious. Its characteristic mark is that of commitment to the *process* of free search as different from commitment to the *object* of that search. Nehru in his Calcutta speech already referred to, said: 'Quite apart from the religious issues there may be something worthwhile in the pagan view of life. This is because it respects the opinion of others. It also takes them to the mysteries of the universe and tries to fathom them with a spirit of humility. And it seems to me that truth is too big to be suddenly grasped and there is much still to be known.' In this concept, toleration does not mean denial of essential differences. It is the result of a humility which knows that 'truth is too vast to contain in the minds of a human being or in a book however sacred that may be'. And it did not matter if people 'thought themselves to be in the right', but it becomes a denial of the spirit of tolerance when they forget that 'truth may not perhaps be entirely with us and that others may also possess it' and try to 'impose what they thought right, *forcibly* on others'. Liberal Humanist tradition puts all emphasis on the freedom of choice and is 'neutral' as to what the people choose. Therefore any dogma about the ultimate character of Truth is suspect. Nehru said: 'Rigidity and dogmas which apply chiefly to religion are apparently projecting in to the realm of politics and economics. Rigid ideas narrow the human mind, thus shutting the doors against tolerant approach to one's objective'.

This approach has contributed a great deal to the development of India's devotion to fundamental human rights and has expanded toleration beyond the traditional Hindu limits. It has a creative role for the future also. But the emergence of Fascism and Communism in countries with strong liberal traditions has shown that devotion to freedom cannot stand by itself, that it needs the commitment to a moral reality beyond itself to support it. This commitment need not perhaps be more than the minimum (e.g; belief in the moral law) for the nation as a whole. But it points to the religious weakness of the liberal idea of toleration; it does not know that man lives not by the freedom to choose but by the Truth which he freely chooses.

### Is there a Christian Idea of Toleration.

Acccording to Toynbee there is no recognised Christian idea of toleration even now. He says: 'Ask the authorities of the Churches officially—ask the Catholic authorities and the Protestant Authorities—if they ought to tolerate other religious bodies. Possibly the official answer may still be "No, we ought not to tolerate their existence; their existence is intolerable". If then the Protestants and Catholics do coexist in harmony with each other, it is because they have learned 'from experience' that 'elimination of one another is impossible'. Perhaps Toynbee would also mention the role played by the 'third force' of Secularism in mitigating the mutual intolerancce. As coming from a famous historian who has a religious interpretation of history, this is a humbling knowledge for the Christian. Or is Toynbee wrong in affirming that there is no recognised Christian idea of toleration? Perhaps he has not done justice to the puritan tradition and its contribution to the domocratic idea of toleration. John Milton's defence of the freedom of the press in the name of Christ comes to one's mind. I am inclined however to feel that Toynbee is right in his characterisation of the churches' official position. Even the members of the World Council of Churches are only now beginning to face the distinction between the Christological and liberal humanist bases of toleration in their mutual relation within the World Council. Much less have the Churches developed the relation between Christian freedom and civil freedom. Even if the Church has an adequate doctrine of toleration which is more than the necessities of practical existence, it needs clarification and relevant application. If it does not have one, the Church of Christ in India ought to develop within the Indian context, a Christian idea of toleration which recognises what is of value in the traditional and the liberal humanist approaches but correct their inadequacies on the basis of the Christian understanding of Truth in Jesus Christ.

(Reproduced from N. C. C. Review.)

Printed and Published by N. M. Abraham B. A' at the Malayala Manorama Press, Kottayam.